# വഞ്ചിബിരുദ്



കെ. രാമപ്പിഷാരൊടി.

ക. 1/8

1940



# ആമുഖം.

ഇന്നത്തെ വഞ്ചിരാജ്യത്തിന്റെ പഴയ രൂപമെന്തായിരുന്നുവെന്നു വിശദീകരിക്കുകയാണു് വഞ്ചിബോധത്തിന്റെ മുഖ്യമായ ഉദ്ദേശം. വിഷയചർച്ചയിൽ മാന്യസുഹൃത്തുകൾ പലരും ഞങ്ങളെ സഹായിച്ചിട്ടുണ്ടു്. അവരോരോരുത്തരോടും പ്രത്യേകം നന്ദിപറഞ്ഞുകൊള്ളുന്നു.

എറണാകുളം,
21—3—'16.

കെ. രാമപ്പിഷാരോടി.

# വിഷയവിവൃതി.


| | | |
|---|---|---|
| | ഉപക്രമം | 1— 3 |
| 1. | വേണാടും ഇതരരാജകുടുംബങ്ങളും | 3— 9 |
| 2. | മന്നും ബിരുദവും | 9—14 |
| 3. | വഞ്ചിബിരുദത്തിന്റെ പ്രാചീനത | 15—23 |
| 4. | ബിരുദവും ശിലാശാസനങ്ങളും | 24—35 |
| 5. | ബിരുദവും സാഹിത്യവും | 36—43 |
| 6. | വേണാടും സാഹിത്യവും | 44—63 |
| 7. | തിരുവിതാംകൂർ ചരിത്രജ്ഞാനം | 64—82 |
| 8. | വഞ്ചിബിരുദ് | 82—91 |
| 9. | കുലശേഖരബിരുദ് | 91—95 |
| 10. | വേണാടും താവഴികളും | 95-103 |
| | ഉപസംഹാരം | 104 |


അനുബന്ധങ്ങൾ.


| | | |
|---|---|---|
| 1. | വഞ്ചിരാജവംശമേതു്? | 1— 9 |
| 2. | വഞ്ചിരാജവംശം | 10—59 |
| 3. | രാമനാട്ടത്തിന്റെ കർത്താവ് | 60—63 |

# വഞ്ചിബിരുദ്

അജ്ഞഃ സുഖമാരാദ്ധ്യഃ
സുഖതരമാരാദ്ധ്യതേ വിശേഷജ്ഞഃ।
ജ്ഞാനലവദുർവ്വിദഗ്ദ്ധം
ബ്രഹ്മാപി നരം ന രഞ്ജയതി ॥ 1 ॥

നാമൂലമുച്യതേ കിംചിൽ നാപ്രമാണമുദീര്യ്യതേ॥

‘വഞ്ചിരാജവംശത്തെ’ [1] എന്ന തലക്കെട്ടിൽ ഞങ്ങളെഴുതിയ ലേഖനം പരാമർശിച്ചുകൊണ്ടു മഹാകവി ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ ഒരു ലേഖനം സഹൃദയ [2] മാസികയിൽ പ്രസിദ്ധം ചെയ്തു, ആ ലഘുപത്രികയുടെ ഒരു പ്രതി ഞങ്ങൾക്കു അയച്ചു തന്നു. അതിനു ആദ്യമായി ഞങ്ങൾ നന്ദി പറഞ്ഞുകൊള്ളട്ടെ.

ശബ്ദകോലാഹലം, പ്രകൃതാപ്രകൃതത്തിൽ ശ്ലോകോദ്ധരണം, യഥേഷ്ടവ്യാഖ്യാനം, അത്യൂഹാപരംപര ഇവകളെക്കൊണ്ട് കെട്ടിനീട്ടി വലിച്ചിഴച്ച് ലക്ഷ്യാലക്ഷ്യങ്ങളുടെ സാധുത്വത്തിൽ സാധാരണനെ വ്യാമോഹിപ്പിച്ച്, പരന്റെ മനഃസ്ഥിതി ഇന്നതെന്നുൽഘോഷിക്കുന്നത് ഒരു പുതിയ ഗവേഷണമാർഗ്ഗമായിരിക്കാം. ചരിത്രം സാഹിത്യം എന്നീ വിഷയങ്ങളിൽ നിരൂപക

1. എറണാകുളം മഹാരാജാസ് കാളേജ് മാസിക. പുസ്തകം XXI നോക്കുക.

2. പുസ്തകം III ലക്കം 5 പുറം 15—38. ഇതു് ഞങ്ങളെ അനുബന്ധമായി ചേർത്തിട്ടുണ്ട്.

ന്മാർ പറയുന്നതായ അഭിപ്രായത്തെ വ്യക്തിപരമായി വ്യാഖ്യാനിച്ചു്, ചരിത്രരേഖകളെ അന്യഥാകരിച്ചു് നിരൂപകന്മാർ ഗൂഢാഭിപ്രായങ്ങളും അഭിസന്ധികളുമുണ്ടെന്നു പ്രതിപാദിക്കുന്നതു് ഭ്രാന്തമനഃസ്ഥിതിയുടെ ഫലമല്ലെങ്കിൽ വാർദ്ധക്യത്തിന്റെ ചിഹ്നം എന്നേ പറയേണ്ടതുള്ളു. സിദ്ധങ്ങളായ സകല രേഖകളേയും ഹസ്തഗതമാക്കുവാൻ ഒരു ഗവേഷകനും, ഇക്കാലത്തു് പ്രത്യേകിച്ചു്, സാധിക്കുന്നതല്ല. അപ്പപ്പോൾ കിട്ടുന്നതായ രേഖകളെ യഥാബുദ്ധി വ്യാഖ്യാനിക്കുന്നതും, അതിൽനിന്നുളവാകുന്ന അനുമാനങ്ങളെ പൊതുജനസമക്ഷമവതരിപ്പിക്കുന്നതും ഒരു ഗവേഷകന്റെ ധർമ്മമാണു്. ലക്ഷ്യാന്തരങ്ങളെക്കൊണ്ടു് ഉക്താഭിപ്രായം തെറ്റാണെന്നു ബോധ്യം വന്നാൽ ആത്മാഭിമാനം നോക്കാതെ തുറന്നു പറയുകയെന്നതും ഗവേഷകധർമ്മമായിട്ടാണു് ഞങ്ങൾ ധരിച്ചിട്ടുള്ളതു്; അതല്ലാതെ, ഗവേഷകനു അവാന്തരാഭിപ്രായം, ഭ്രാന്തമനഃസ്ഥിതി, വങ്കത്തം, വഷളത്തം, മുതലായ ഗുണങ്ങളുണ്ടെന്നു ഉൽഘോഷിക്കുന്നതു് ഗവേഷകധർമ്മമായിട്ടു ഞങ്ങൾ ധരിച്ചിട്ടില്ല. ഇത്തരം ഉൽഘോഷണം മഹാകവിയുടെ മഹത്വത്തെയായിരിക്കുമോ വെളിവാക്കുന്നതു്? ഈ സംഗതി എങ്ങനെയെങ്കിലുമിരിക്കട്ടെ. ഞങ്ങൾ ചർച്ചചെയ്ത ലക്ഷ്യത്തിൽ നിന്നുളവായ അനുമാനങ്ങൾ—അവരുടെ അഭിപ്രായത്തിൽ—ദുഃചോദിത ആഗ്രഹങ്ങൾ— അസാധുവാണെന്നു തെളിയിക്കുവാൻ ഹാജരാക്കീട്ടുള്ള ലക്ഷ്യങ്ങളെ പരാമർശിക്കുന്നതു് യഥാർത്ഥചരിത്രസംഗതികളെ മനസ്സിലാക്കുന്ന

തിനും അവരുടെ യഥാർത്ഥാഭിസന്ധിയെന്തെന്നു വിശദീകരിക്കുന്നതിനും ഏറെക്കുറെ ഉപകരിക്കുന്നതാണ്. പ്രസ്തുത പരാമർശനത്തിൽ അവരുടെ ഗവേഷണങ്ങളെ ഞങ്ങളും അറിയാതെ സ്വീകരിച്ചു പോയെന്നു വരുന്നതായാൽ വായനക്കാർ അതു ക്ഷമിക്കണമെന്നു അഭ്യർത്ഥിച്ചുകൊള്ളുന്നു.

## 1. വേണാടും ഇതരരാജകുടുംബങ്ങളും.

ഞങ്ങളുടെ ലേഖനത്തിനു വിഷയമല്ലാത്തതും ആയതിനാൽ ഞങ്ങൾ അഭിപ്രായം പറയാത്തതുമായ ഒരു വിഷയമാണ് അവർ ആദ്യമായി ചർച്ചചെയ്തിട്ടുള്ളത്. വേണാട് (ചിറവാ—തൃപ്പാപ്പൂർ), ആററിങ്ങൽ, കൊല്ലം, ഇളയിടത്ത്, പേരകത്താവഴി, കായംകുളം മുതലായ സ്വരൂപങ്ങൾ അന്യോന്യം ബന്ധം, അല്ല അത്യന്തം ബന്ധം, ഉള്ളവയായിരുന്നുവത്രെ. ഈ മതം സ്ഥാപിക്കുന്നതിനുള്ള തെളിവുകൾ താഴെ പറയുന്നവയാണ്.

1. ഈ സംഗതി സർവ്വവിദിതമാണ്.
2. ഇതു സ്ഥാപിക്കുവാൻ ഏതു രേഖകളും വേണമെങ്കിലും ഉദ്ധരിക്കാവുന്നതാണ്.
3. ഇതിനെപ്പററി ഞങ്ങൾക്കൊഴികെ മററാർക്കും തന്നെ സംശയമില്ല.
4. വേണാട് രാജവംശത്തിലെ ആററിങ്ങൽ, കൊല്ലം, ചിറവാ, ഇളയടത്ത് ഈ നാലു ശാഖകളും തമ്മിൽ 'ഒരേ കുടുംബത്തിലെ അംഗങ്ങളുടെ നിലയി

വുള്ള ബന്ധംതന്നെ ഉണ്ടായിരുന്നുവെന്നു പണ്ഡിതവരേണ്യനായ ആററൂർ കൃഷ്ണപ്പിഷാരൊടി വിളിച്ചു പറഞ്ഞിട്ടുണ്ടു്.

5. കൊ. വ. 918-ാമാണ്ടിൽ ഡച്ചുകാരനായ ഗൊല്ലാനീസ് തിരുവിതാംകൂർ രാജ്യത്ത് മുൻകാലത്ത് അഞ്ചു രാജകുടുംബങ്ങൾ ഉണ്ടായിരുന്നുവെന്നും, അവയിൽ ദേശിങ്ങനാടൊഴികെ ബാക്കിയെല്ലാം അപ്പോഴേക്കും ഏകീകൃതമായിത്തീർന്നിരുന്നു എന്നും പറഞ്ഞിട്ടുണ്ടു്.

6. ഈ വസ്തുതകളെല്ലാം പരേതനായ മി. പത്മനാഭമേനോൻ മുതലായ യഥാർത്ഥ ചരിത്രപണ്ഡിതന്മാർ അംഗീകരിച്ചിട്ടുണ്ടു്.

അയ്യർ പ്രസ്താവിച്ചിട്ടുള്ള രാജകുടുംബങ്ങളുടെ അന്യോന്യബന്ധത്തെപ്പററി ഞങ്ങൾ അഭിപ്രായപ്പെട്ടിട്ടില്ല. പ്രസ്തുത കുടുംബങ്ങൾ ഓരോന്നും വിഭിന്നസ്വരൂപങ്ങളായിരുന്നുവെന്നു മാത്രമാണ് ഞങ്ങൾ പ്രസ്താവിച്ചിട്ടുള്ളതു്. ഡച്ചുകാരന്റെ അഭിപ്രായം ഈ മതത്തെ സ്ഥാപിക്കുകയേ ചെയ്യുന്നുള്ളു. പുറമെ അയ്യർ ഉപപാദിച്ചിട്ടുള്ള കാരണങ്ങൾ—അതായതു് സുവിദിതത്വം, അനേകരേഖോൽലേഖനം, സന്ദേഹാഭാവത്വം, പണ്ഡിതാഭിപ്രായം – ഇവയെക്കൊണ്ടു മാത്രമേ ഈ സ്വരൂപങ്ങളുടെ അന്യോന്യബന്ധം സ്ഥാപിച്ചുകൂടൂ എന്നുള്ളതു് വാസ്തവമാണെങ്കിൽ, ആ മതത്തിനു ഒരു വെറും അഭിപ്രായത്തിന്റെ നിലയല്ലാതെ, ഒരു സിദ്ധാന്തത്തിന്റെ വില ഇല്ലതന്നെ. ഡച്ചുകാരന്റെ ഉദ്ധൃതമായ അഭിപ്രായത്തിൽ കൂപകവും തിരുവിതാംകൂറും

രണ്ടു രാജ്യങ്ങളായിരുന്നുവെന്നു സ്പഷ്ടമായിരിക്കെ 'കൊല്ലത്തിന്റെ അപദാനങ്ങളും തികച്ചും പഴയ തിരുവിതാംകോടിന്റെ അപദാനങ്ങളാണെന്ന്' എങ്ങിനെ വന്നുകൂടുന്നു? വിശേഷിച്ചു 900-ാമാണ്ടിനു മുമ്പുള്ള സംഗതിയെപ്പററിയാണു് ഞങ്ങളും പ്രസ്താവിച്ചതു്. 918-ാമാണ്ടിൽ 'ജയസിംഹനാടു്' അതു് പ്രത്യേകം ഏകീകൃതമായ നാലു കുടുംബങ്ങളിലും ചേരാതെ നിന്നിരുന്നു' എന്നുള്ള ലേഖകാരന്റെ അഭിപ്രായം ഞങ്ങളുടെ മതത്തിനു സാധകവും അയ്യരുടെതിനു ബാധകവും ആണെന്നുള്ളതു് സുവ്യക്തം ആണു്.

അയ്യർ പ്രസ്താവിച്ചിട്ടുള്ള കൊട്ടാരക്കരയിൽ നിന്നുള്ള രേഖയും ഞങ്ങളുടെ അഭിപ്രായത്തെ ബലപ്പെടുത്തുന്നതേയുള്ളു. 798-ാമാണ്ടിൽ കൊട്ടാരക്കരയും വേണാട്ടും വിഭിന്നരാജ്യങ്ങളായിരുന്നുവെന്നും, വേണാട്ടിലെന്നപോലെ കൊട്ടാരക്കരയിലും ഒരു നാടുവാഴുന്ന മഹാരാജാവു് ഉണ്ടായിരുന്നുവെന്നും അയ്യർ അന്യത്ര പ്രസ്താവിച്ചിട്ടുണ്ടു്. ആയതിനാൽ 798-ാമാണ്ടിൽ ഈ രണ്ടു സ്വരൂപങ്ങളും വിഭിന്നങ്ങളായിരുന്നുവെന്നുള്ള സംഗതി സമ്മതിക്കാതെ നിവൃത്തിയില്ല.[1] ഈ വസ്തുത ഈ പ്രകൃതത്തിൽ അയ്യർ മറക്കുകയോ മറയ്ക്കുകയോ ആണു് ചെയ്തിട്ടുള്ളതു്.

---

1. 520-ാമാണ്ടിലെ കന്നിയേക്ക ഏറ്റെടുത്തു് വീരകേരളവർമ്മ തിരുവടി തിരുവിതാംകൂർ ഭരിച്ചിരുന്നതായി 1100-ാമാണ്ടിലെ വാർഷികറിപ്പോർട്ടിൽ 'യക്ഷ' എന്ന അന്വേഷണത്തിൽ പുരാവസ്തു ഗവേഷകൻ പ്രസ്താവിച്ചുകാണുന്നു. ഈ സംഗതി ഈ പ്രകൃതത്തിൽ പ്രത്യേകം ശ്രദ്ധേയമാണു്.

ആറ്റൂർ കൃഷ്ണപിഷാരൊടി ഗവേഷകദൃഷ്ട്യാ ഈ വിഷയത്തെപ്പററിപ്പറഞ്ഞിട്ടുള്ളത് ഇവിടെ ശ്രദ്ധേയമാണ്. [1] "നിഷ്കർഷിച്ചു നോക്കുമ്പോൾ ലന്തക്കാർ കേരളത്തിൽ വന്ന കാലത്തു കൊല്ലം മുതൽക്കു തെക്കോട്ടുള്ള ഭാഗം അഞ്ചു ഖണ്ഡങ്ങളായി അഞ്ചു രാജാക്കന്മാർ ഭരിച്ചിരുന്നുവെന്ന സംഗതി ആ ലന്തക്കാരുടെ രേഖകളിൽ പ്രസ്താവിച്ചിട്ടുള്ളതിനെയാണ് തിരുവിതാംകൂർ രാജവംശം മുൻകാലങ്ങളിൽ അഞ്ചു ശാഖകളായിരുന്നുവെന്ന നിലയിൽ വ്യാഖ്യാനിച്ചു തുടങ്ങിയതും, ആ നിലയ്ക്കു അവസാനം നിശ്ചയിക്കാത്ത കാലപ്പഴക്കം കൊടുത്തുവന്നതും, ആ ശാഖകൾക്കു ഓരോ തരത്തിൽ പ്രസിദ്ധിയുള്ള ചില സ്ഥാനപ്പേരുകളും മനോധർമ്മംപോലെ സങ്കല്പിച്ചുവന്നതും എന്തൊരു സ്ഥിതിയാണോ ഇതിനെല്ലാമടിസ്ഥാനമെന്ന സംശയം തോന്നുന്നുണ്ട്". ക്രിസ്തുവർഷം 1675-ലെ ലന്തരേഖകളിൽ കാണുന്നതു വേണാട്ട് പ്രദേശം അഞ്ചു രാജ്യങ്ങളായി വിഭജിച്ചിരിക്കുന്നുവെന്നും, തിരുവിതാംകൂർ, ആററിങ്ങൽ, എളയിടത്ത്, പെന്തല(നെടുമങ്ങാട്), ചിങ്ങനാട്(ദേശിങ്ങനാട്)ഇങ്ങനെ അഞ്ചു രാജകുടുംബക്കാർ ഓരോന്നും ഭരിച്ചുവരുന്നുവെന്നുമാണ്... ......ഈ രാജകുടുംബങ്ങളിൽ ചിലതു തമ്മിൽ ദത്തുവഴിക്കും ചാർച്ചവഴിക്കും കാലക്രമത്തിൽ പൂലബന്ധവും ബന്ധുതയും ഉണ്ടായിത്തീർന്നിട്ടുണ്ടെന്നു പല രേഖകൾകൊണ്ടും ഊഹിക്കാവുന്ന സംഗതി അടിസ്ഥാനമായിട്ടായിരിക്കണം ഒരേ കുടുംബത്തിലെ അഞ്ചു ശാഖകളാണെന്നുള്ള ധാരണ വന്നതെന്നും കരുതേണ്ടിയിരിക്കുന്നു."

1. ലീലാതിലകം അവതാരിക പു. viii–ix നോക്കുക.

അവസാനമായി ആ പണ്ഡിതവരേണ്യൻ വേണാടെന്ന ഒരു രാജവംശംതന്നെ ഉണ്ടായിരുന്നുവോ എന്നും സംശയിക്കുന്നു. ചരിത്രവും, ചരിത്രകഥയും തമ്മിൽ വ്യത്യാസമുണ്ടെന്നുള്ള സംഗതി അയ്യർ വിസ്മരിച്ചിരിക്കുന്നു. പ്രാമാണികത്വം കല്പിച്ചുകൊടുത്തിട്ടുള്ള പിഷാരൊടിയുടെ ഈ മതം അയ്യർ സ്വീകരിക്കേണ്ടതല്ലയോ?

പരേതനായ മി. പത്മനാഭമേനോന്റെ ചരിത്രവിഷയത്തിലുള്ള അഭിസന്ധിയെപ്പററി അയ്യർക്കുള്ളപോലെതന്നെ ഞങ്ങൾക്കും വളരെ ബഹുമാനമാണ്. പക്ഷെ അതുകൊണ്ടു മാത്രം അദ്ദേഹം പറഞ്ഞിട്ടുള്ളതു മുഴുവനും കണ്ണടച്ചു സ്വീകരിക്കുവാനോ വിശ്വസിക്കുവാനോ ഞങ്ങൾ തയ്യാറില്ല. ആററിങ്ങൽ, ജയസിംഹനാടു, കായംകുളം എന്നീ തലവാചകത്തിൽ 'ഗവേഷകന്മാൎക്കും ജിജ്ഞാസുക്കൾക്കും പ്രയോജനകരമായ നിബന്ധനമായി' [1] തന്റെ കേരളചരിത്രത്തിൽ [2] എഴുതിക്കൂട്ടിട്ടുള്ളതു് വായിച്ചാൽ ചരിത്രകാരന്റെ നിലയിലുള്ള അദ്ദേഹത്തിന്റെ ആന്തരാഭിപ്രായമെന്തെന്നും, ആയതു് എത്രമാത്രം അയ്യരുടെ മതത്തെ സഹായിക്കുന്നതാണെന്നും അറിയാവുന്നതാണ്. [3] നാഗമയ്യയുടെ അഭിപ്രായവും

---

1. സമസ്തകേരളസാഹിത്യപരിഷത്പത്രിക പുസ്തകം V ഭാഗം 414 നോക്കുക.

2. കേരളചരിത്രം പുസ്തകം II ഭാഗം 5–18 നോക്കുക.

3. വേണാടു്, ചിറവായ്, തൃപ്പാപ്പൂർ ഇവയെല്ലാം ഒരേ കുടുംബമാണെന്നു മി. അയ്യർ പ്രസ്താവിക്കുന്നു. കായംകുളത്തെ മാത്രം വേറെ നിറുത്തുന്നു. മി. മേനോൻ കായംകുളത്തെയും ചിറവായും ഒന്നാക്കുന്നു. ഈ അഭിപ്രായഭേദത്തിൽ ഏതാണു് ശരിയായിട്ടുള്ളതു്? അതോ രണ്ടും ശരിയോ?

ഏതാണ്ട് ഇതുപോലെതന്നെയാണ് എന്നു സ്റ്റെയിററ് മാനുവലിൽനിന്നു പ്രത്യക്ഷമാകുന്നുണ്ട്. [1] ഇവരുടെ നിഷ്പക്ഷമായ അഭിപ്രായങ്ങളേയും അഭിപ്രായവ്യത്യാസങ്ങളേയും കാണിക്കാതെ യഥാർത്ഥചരിത്രപണ്ഡിതന്മാർ തന്റെ മതത്തെ അംഗീകരിച്ചിട്ടുണ്ടെന്നു സാമാന്യം പ്രതിപാദിക്കുന്നതു ഗവേഷകമര്യാദയല്ലെന്നു അദ്ദേഹത്തെ അനുസ്മരിപ്പിക്കേണ്ടിയിരിക്കുന്നു.

പ്രസ്തുത രാജകുടുംബങ്ങൾ തമ്മിൽ ബന്ധമുണ്ടായിരുന്നുകൊള്ളട്ടെ, ഇല്ലാതിരുന്നുകൊള്ളട്ടെ, അവയെല്ലാം അവരവരുടെ കീഴിലുള്ള വിഭിന്നരാജ്യങ്ങളായിരുന്നുവെന്നുള്ള വസ്തുത അത്രക്ക് പ്രാമാണികന്മാരായ ചരിത്രപാരംഗതന്മാരും വിദ്യാപ്രവീണന്മാരും സമ്മതിച്ചിട്ടുള്ളതാണ്. പുരാതനവസ്തുപരിശോധകന്മാർ ഹാജരാക്കിട്ടുള്ള ശിലാരേഖകളും ഈ വസ്തുത വിശദമാംവണ്ണം സ്ഥാപിച്ചിട്ടുമുണ്ട്. [2] പ്രാമാണികന്മാരുടെ ഉക്താഭിപ്രായങ്ങളേയും പ്രസിദ്ധമായ ശിലാശാസനങ്ങളേയും വിസ്മ

---

1. പരേതനായ ഗോപിനാഥറാവുവിന്റെ അഭിപ്രായത്തിൽ വിഭിന്നമായ രൂപകം ആധുനികകാലത്തു തിരുവിതാംകൂർ രാജ്യത്തു ലയിച്ചുവല്ലോ. ഒരു കുടുംബത്തിന്റെ ശാഖകളായ രൂപകവും വേണാട്ടും ചേരന്മാരുടെ ഉദ്ഗമനത്തോടു വിഭിന്ന സ്വരൂപങ്ങളായിത്തീർന്നു എന്നു അദ്ദേഹം അഭിപ്രായപ്പെടുന്നു. ഏതു പണ്ഡിതവരേണ്യന്റെ അഭിപ്രായമാണ് സ്വീകാര്യമായി കരുതേണ്ടതെന്നു ഞങ്ങൾക്കു മനസ്സിലാകുന്നില്ല. അതോ രണ്ടും സ്വീകാര്യമാണോ?

2. ഈ സംഗതിയിൽ ഞങ്ങൾ സംശയം ദ്യോതിപ്പിക്കാത്തതു കൊണ്ടു ഇവിടെ ചർച്ചചെയ്യുന്നില്ല. കുടുംബങ്ങൾ തമ്മിലുള്ള ബന്ധസ്വരൂപം ഏതാണെന്നു തീരുമാനിച്ചാലും, ആ സംഗതി ഞങ്ങളുടെ അഭിപ്രായത്തിനു ബാധകവും അല്ല.

രിച്ചു പ്രസ്തുത കുടുംബങ്ങളെല്ലാമൊന്നാണെന്നു വാദിക്കുന്ന അയ്യരുടെ മനഃസ്ഥിതിയെപ്പററി [1] അത്ഭുതപ്പെടുകമാത്രമേ ചെയ്യേണ്ടതുള്ളൂ.

## 2. ദത്തും ബിരുദും.

രാമനാട്ടത്തിന്റെ നാമാന്തരത്തെപ്പററി പ്രസ്താവിച്ചിട്ടുള്ളത് മററാരുമല്ല, അയ്യർതന്നെയാണ്. വഞ്ചിബാലവീരകേരളവർമ്മരാമായണമെന്നതന്നെയായിരിക്കാം അയ്യർ കണ്ടിട്ടുള്ള പാഠം. പക്ഷെ എഴുതി അച്ച

1. മുന്നത്തെ തിരുവിതാംകൂറിലെ മലയാളജില്ലകളിൽ ഉണ്ടായിരുന്ന രാജകുടുംബങ്ങളെല്ലാം വേണാട് സ്വരൂപത്തിന്റെ താവഴികളാക്കി തിരുവിതാംകൂർ ചരിത്രകാരന്മാർ ഗണിച്ചുവരുന്നതിന്റെ ആന്തരമായ ഉദ്ദേശം ഒരു രാജവംശത്തെ കൊച്ചി രാജവംശത്തെ ഇല്ലാതാക്കാനായിരുന്നോ എന്നുകൂടി ഇപ്പോൾ സംശയിക്കേണ്ടിയിരിക്കുന്നു. ഈ പ്രസ്താവത്തിൽ അവർ ഒരു സംഗതി വിസ്മരിച്ചുംകൊണ്ടായിട്ടുള്ളത് പ്രകൃതത്തിൽ പ്രസ്താവയോഗ്യമാണ്. പെരുമ്പടപ്പുസ്വരൂപത്തിലെ താവഴികളെ താവഴികളായിട്ടുതന്നെയാണ് സർവ്വരും പ്രതിപാദിച്ചുകാണുന്നത്; അവയെയൊക്കെ സ്വരൂപങ്ങളായി ആരുംതന്നെ വിവരിച്ചിട്ടില്ല. വേണാട്ടിന്റെ താവഴികളായി പറയപ്പെടുന്ന സ്വരൂപങ്ങളൊക്കെ സ്വരൂപങ്ങളുടെ നിലയിലല്ലാതെ താവഴികളായിട്ടു യുക്തികളോടുകൂടി ആരുംതന്നെ വിവരിച്ചിട്ടില്ല. ശ്രീ രാജരാജവർമ്മത്തമ്പുരാൻ ഉദ്ധരിച്ചിട്ടുള്ള ചില രേഖകളെ തെററി വ്യാഖ്യാനിച്ചു കൊച്ചി വെള്ളാരപ്പള്ളിക്കോയിക്കൽനിന്നും ഇളയടത്തു സ്വരൂപത്തിലേക്കു ഒരു ദത്തുണ്ടായിട്ടുള്ളതായി ചിലർ പ്രസ്താവിച്ചുകാണുന്നുണ്ട്. ഈ അഭിപ്രായം സ്വീകരിച്ച് സ്വലേഖനത്തിൽ 28-ാം ഭാഗത്തിൽ വേണാട്, പെരുമ്പടപ്പ്, കോലം എന്നീ സ്വരൂപങ്ങൾ മൂലത്തിൽ ഒന്നായിരുന്നു എന്നുള്ള ഐതിഹ്യം ആസ്പദമില്ലാത്തതല്ല? എന്നിങ്ങനെ എഴുതുന്ന അയ്യർ കൊച്ചിയേയുംകൂടി വേണാട്ടിന്റെ താവഴിയാക്കി ഉറപ്പിച്ചു പ്രതിപാദിക്കാത്തതു ചരിത്രത്തിന്റെ ഭാഗ്യമെന്നേ പറയേണ്ടതുള്ളൂ.

ടിപ്പിച്ചിട്ടുള്ള പാഠം വഞ്ചിവാലവീരകേരളവർമ്മ രാമായണമെന്നാണ്; ആ പാഠത്തെ വഞ്ചിബാലവീരകേരളവർമ്മ രാമായണമെന്ന വ്യാഖ്യാനിക്കുകയും ചെയ്തു. വാലനെ ചിലർ ബാലനാക്കി വ്യാഖ്യാനിക്കാമെങ്കിൽ, മററു ചിലർ പാലനാക്കിയെന്തുകൊണ്ടു വ്യാഖ്യാനിച്ചുകൂടാ? അഭ്യൂഹാവകാശം ചിലർക്കു മാത്രമേ ഉള്ളു എന്നാണോ അവർ ശഠിക്കുന്നതു? അതുദ്ധരിച്ചിട്ടുള്ള വില്ലടിച്ചാൻ പാട്ടിൽ 15-ാം ഗാനത്തിൽ ഇപ്രകാരം മാററിയതായിട്ടു കാണുന്നുമുണ്ടല്ലോ. അനവധി താളിയോലഗ്രന്ഥങ്ങൾ പരിശോധിക്കേണ്ടതായ അവസരം ഞങ്ങൾക്കും ഉണ്ടായിട്ടുണ്ടു. അവയിലെല്ലാറ്റിലും പ-വ എന്നീ അക്ഷരങ്ങൾ സാമാന്യമായി വ്യത്യാസമില്ലാത്ത വിധത്തിലാണ് എഴുതിക്കണ്ടിട്ടുള്ളതു. ഈ സംഗതി അടിസ്ഥാനപ്പെടുത്തി വ-പ-യായിരിക്കാമെന്ന ഞങ്ങൾ അഭ്യൂഹിച്ചാൽ ഇത്രമാത്രം ഉദ്ധതമായ വിധത്തിൽ പ്രലപിക്കേണ്ടാവശ്യമെന്തെന്ന മനസ്സിലാകുന്നില്ല. വിഭിന്നാഭിപ്രായം സഹിക്കവയ്യാത്ത വിധത്തിൽ അത്ര ക്ഷുദ്രമാണ് മനഃസ്ഥിതിയെങ്കിൽ ഉച്ചൈസ്തരം പ്രലപിക്കാതിരിക്കുകയാണ് വേണ്ടതു.

798-ാമാണ്ടിൽ കൊട്ടാരക്കരയിൽനിന്നു ഒരു വീരകേരളവർമ്മയെ വേണാട്ടിലേക്കു ദത്തു വെച്ചിട്ടുണ്ടായിരിക്കാം.[1] അപ്പോഴും അദ്ദേഹം നാടു വാണിരുന്ന

1. ഇങ്ങനെ ഒരു ദത്തുണ്ടായി എന്നതിന്നു തെളിവു വേണമെന്നു ആവശ്യമായി ചോദിക്കേണ്ടതുണ്ട്. സ്റ്റേററ്മാന്വലിലും, മി. ശങ്കുണ്ണിമേനോന്റെ തിരുവിതാംകൂർ ചരിത്രത്തിലും ഈ ദത്തിനെപ്പററി യാതൊന്നും പ്രസ്താവിച്ചുകാണുന്നില്ല. ഈ സംഗതി പ്രത്യക്ഷത്തിൽ പ്രത്യേകം സ്മർത്തവ്യമാണ്.

തമ്പുരാനായിരുന്നിരിക്കാം.[1] പക്ഷെ ദത്തുകൊണ്ട സ്വരൂപിയുടെ സ്ഥാനമാനങ്ങൾ ദത്തു കൊടുത്ത സ്വരൂപികൾ ഉപയോഗിക്കാറില്ല എന്നുള്ള എന്റെ മതം തെറ്റാണെന്നു സ്ഥാപിക്കണമെങ്കിൽ, അങ്ങിനെ ചെയ്തിട്ടുള്ളതിനു വേറെ തെളിവുകളുണ്ടെങ്കിൽ—അഭിപ്രായങ്ങളും അഭ്യൂഹങ്ങളും പോരാ—അവയെ പുറത്തിറക്കുകയാണു വേണ്ടതു്. ഉപരിപ്ലവമെന്നൊരു പദം ഉപയോഗിച്ചതുകൊണ്ടു മാത്രം അദ്ദേഹത്തിന്റെ മതം സാർത്ഥകവും ഞങ്ങളുടെ മതം നിരർത്ഥകവും ആകുന്നതല്ല. 'കൊട്ടാരക്കരെ നാടു വാണിരുന്ന തമ്പുരാനെത്തന്നെയാണു് ദത്തുവെച്ചതു്'. അമ്മാമനോടൊപ്പംതന്നെ അനന്തരവനും ഒരു ദത്തിൽ ആനന്ദിക്കയും —കാരണവർ ദത്തുപോയതുകൊണ്ടു തനിക്കു രാജ്യം കിട്ടിയെന്നുള്ളതുകൊണ്ടാണോ ആവോ— വഞ്ചിപദം തന്റെ പേരോടൊപ്പം ചേർത്തെഴുതുകയും ചെയ്തുവെന്നുള്ളതാണു് വസ്തുസ്ഥിതി.[1] ഇതിനെ വസ്തുസ്ഥിതി കഥനമെന്നല്ല, സ്വാഭിപ്രായഘോഷണം, അല്ലെങ്കിൽ അസംബന്ധപ്രലപനം, എന്നാണു് ഞങ്ങൾ വ്യാഖ്യാനിക്കുക. നാടു വാണിരുന്ന തമ്പുരാനെയാണു് ദത്തെടുത്തതു്; ഒരു ദത്തിൽപ്പെടാത്ത മരുമകൻ വീരകേരളൻ ദത്തുപോയ അമ്മാമന്റെ പുത്രനായി ഭവിച്ചു എന്നു അദ്ദേഹം ഉദ്ധരിക്കുന്ന സ്ഥാ

1. അദ്ദേഹത്തിന്റെ അഭിപ്രായമല്ലാതെ ഇതിനു വേറെ തെളിവു ഉണ്ടോ എന്നു വളരെ സംശയമാണു്. നാടുവാണിരുന്ന വലിയ തമ്പുരാനെ വേറെ ഒരു കുടുംബത്തിലേക്കു ദത്തുവച്ചുവത്രെ! ഈ സംഗതി വിശ്വാസയോഗ്യമാകണമെങ്കിൽ വേറെ തെളിവു വേണ്ടതായിട്ടാണു് ഇരിക്കുന്നതു്.

നമാനം തന്റെ പേരോടും ചേർത്തെഴുതി, എന്നീ സംഗതികൾക്ക് ഉണ്ടെന്ന അയ്യർ സൂചിപ്പിച്ചിട്ടുള്ള കാരണം കാര്യമാവാം, കവിസംവേദ്യമായിരിക്കാം; ഗവേഷകദൃഷ്ടിക്ക് വിഷയമല്ലാത്തതിനാൽ ഇതല്ലേ ഉപരിപ്ലവവാദം എന്ന ചോദിക്കേണ്ടതുമുണ്ട്.

അയ്യർ പ്രസ്താവിച്ചിട്ടുള്ള 798-ാമാണ്ടിലെ ദത്തിനുമ്പിൽ കൊട്ടാരക്കരത്തമ്പുരാക്കന്മാർ ആരുംതന്നെ വഞ്ചിയെന്ന സ്ഥാനപ്പേര് ഉപയോഗിച്ചിരുന്നില്ലെന്ന സ്ഥാപിച്ചാൽ മാത്രമേ അയ്യരുടെ മതം സാർത്ഥകമാകയുള്ളൂ. അത് അയ്യർതന്നെ സ്ഥാപിക്കേണ്ടതുമാണ്. ഇതുംപോരാ; വേണാട്ടിലേക്ക ദത്ത കൊടുത്തിട്ടുള്ള ഇതരരാജകുടുംബങ്ങൾ വേണാടിന്റെ സ്ഥാനപ്പേരുകൾ, ദത്തിന്റെ മാത്രം ഫലമായിട്ട്, ഉപയോഗിച്ചിരുന്നവെന്നും അയ്യർക്ക് സ്ഥാപിക്കേണ്ടതായിട്ടുണ്ട്. സാരമായ ഈ സംഗതി ദത്തിനെപ്പറ്റിയും അയ്യർ ഒന്നുംതന്നെ പറയുന്നതുമില്ല. വേണാട്ടിലേക്ക പല സ്വരൂപങ്ങളിൽനിന്നും പല കാലത്തും ദത്തുകളുണ്ടായിട്ടുണ്ടെന്ന തിരുവിതാംകൂർ ചരിത്രകാരന്മാർ പ്രസ്താവിച്ചു കാണുന്നതിനാൽ, അയ്യരുടെ മതം ശരിയാണെങ്കിൽ, ഇന്ന കോലത്തിൽ നിരവധി വഞ്ചിപാലകന്മാരും കുലശേഖരപ്പെരുമാക്കന്മാരും ഉണ്ടായിരിക്കേണ്ടതുമുണ്ട്.

ദത്തിനെപ്പറ്റിയുംകൂടി രണ്ടു വാക്ക പറഞ്ഞുകൊള്ളട്ടെ. അയ്യർ പ്രസ്താവിച്ചിട്ടുള്ള ഈ ദത്ത് ഡൈനാസ്റ്റിക്ക് റെക്കോർഡ്സിനെ മാത്രം അടിസ്ഥാനപ്പെടുത്തിട്ടുള്ളതായിരിക്കണം. സ്റ്റേറ്റ് മാനുവലിൽ ആകട്ടെ, ശങ്കുണ്ണിമേനോന്റെ തിരുവിതാംകൂർ ചരിത്രത്തിലാകട്ടെ പ്ര

സ്ഥിതകാലത്തു് ഒരു ദത്തുണ്ടായതായിട്ടു പ്രസ്താവിച്ചു കാണുന്നില്ല. പുറമെ 798-ാമാണ്ടിനു കുറച്ചു മുമ്പും പിന്നും ഉള്ള കാലത്തു് തെക്കൻതിരുവിതാംകൂറിൽ ഉണ്ടായിരുന്ന രാജാക്കന്മാരുടെ ആവലി പരിശോധിച്ചു നോക്കിയാൽ, ആക്കാലത്തു് വേണാട്ടിലേക്കു് ഒരു ദത്തെടുക്കേണ്ടതായ ആവശ്യംതന്നെ ഉണ്ടായിരുന്നതായിട്ടു് അദ്ധ്യൂഹിക്കാവുന്നതല്ല. രാമനാട്ടമുണ്ടാക്കിയതു് കൃഷ്ണാട്ടത്തിനു ശേഷമാണെന്നു് അയ്യർ സമ്മതിച്ചിട്ടുള്ള സ്ഥിതിക്കു രാമനാട്ടത്തിന്റെ കാലം ഒമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യഭാഗമായിരിക്കുവാനേ തരമുള്ളൂ. ഇതിനിടയ്ക്കു വേണാട്ടിലേക്കു വേറെ കുടുംബങ്ങളിൽനിന്നും ദത്തുണ്ടായിട്ടുണ്ടു്. വസ്തുസ്ഥിതി ഇങ്ങനെ ഇരിക്കെ, ഒരു പുരുഷാന്തരം മുമ്പു് വേണാട്ടിലേക്കു ഒരു ദത്തുണ്ടായിട്ടുണ്ടു് എന്ന സംഗതി മാത്രം പ്രമാണിച്ചു, അന്നത്തെ കൊട്ടാരക്കര തമ്പുരാൻ, ആ ദത്തിൽ അസഹിച്ചു, വഞ്ചി എന്ന സ്ഥാനം അമ്മാമനോടൊപ്പം താനും തന്റെ പേരോടൊപ്പം എഴുതി ചേർത്തുവെന്നുള്ളതാണു് വസ്തുസ്ഥിതി എന്നുള്ള അയ്യരുടെ വസ്തുസ്ഥിതികഥനത്തിന്റെ യാഥാർത്ഥ്യം വായനക്കാർതന്നെ ആലോചിച്ചു തീരുമാനിക്കട്ടെ. പുറമെ, കേരളചരിത്രപാരംഗതനെന്നു അയ്യർതന്നെ സമ്മതിച്ചിട്ടുള്ള പരേതനായ പത്മനാഭമേനോൻ ഈ വിഷയത്തിൽ പറഞ്ഞിട്ടുള്ളതു ശ്രദ്ധേയമായിരിക്കും. "ഇപ്പോൾ അറിയാമെന്നുള്ളടത്തോളം ചരിത്രരേഖകൾ പരിശോധിച്ചു നോക്കിയാൽ തെളിയുന്ന സംഗതി ഒന്നു മാത്രമാണു്. അതായതു് തിരുവിതാംകൂർ രാജകുടുംബത്തിലെങ്ങും ഒരു കാലത്തുംതന്നെ ആൺവഴിയെ ദത്തു

# 3. വഞ്ചിചരിതത്തിന്റെ പ്രാചീനത.

കൊട്ടാരക്കര മതിലകത്തെപ്പറ്റി ചർച്ച ചെയ്തശേഷം വേണാടിന്ന് വഞ്ചിയെന്ന പേർ പെരുമാക്കന്മാരുടെ കാലത്തു തന്നെ ഉണ്ടായിരുന്നുവെന്ന് അയ്യർ അഭിപ്രായപ്പെടുന്നു. ഈ സംഗതിക്കു ഉപോൽബലകമായി അദ്ദേഹം പറഞ്ഞിട്ടുള്ളതു് ഒരു ദിവാകരമുനി, ചേരരാജാക്കന്മാരെന്ന് അയ്യർ അഭിപ്രായപ്പെടുന്ന പെരുമാക്കന്മാരുടെ പതിനേഴ് പേരുകളും പറഞ്ഞിട്ടുള്ള കൂട്ടത്തിലും, അതുപോലെ തന്നെ ചൂഡാമണിക്കാരൻ പറഞ്ഞിട്ടുള്ള പതിനാലു പേരുകളുടെ കൂട്ടത്തിലും വഞ്ചിവേന്തൻ

---

ഉണ്ണികേരളവർമ്മയും പ്രസ്താവിക്കപ്പെടുന്നു. ഇതിലെ 796 മുതൽ 819 വരെ ഉണ്ടായിരുന്നതായി കാണപ്പെടുന്ന രവിവർമ്മവ് ചിറവായ് മൂത്തവരാണ്. ഇദ്ദേഹത്തെ തന്നെയാണ് നാഗമയ്യാവും, അയ്യരും തിരുവിതാംകൂർ മഹാരാജാവായി അഭിപ്രായപ്പെട്ടിട്ടുള്ളതു്. പ്രസ്തുത ജയതുംഗനാട് മൂത്തവരായ കേരളവർമ്മാവിനെയും നാഗമയ്യ 806 മുതൽ 836 വരെ തിരുവിതാംകൂർ മഹാരാജാവായി പ്രസ്താവിച്ചുകാണുന്നുണ്ട്. ഈ അഭിപ്രായം ശരിയാണെങ്കിൽ 806-മാണ്ടിൽ ചിറവായ് മൂത്തവരായ രവിവർമ്മാവിനെ ബഹിഷ്കരിച്ച് തൽസ്ഥാനത്തു് ദേശിങ്ങനാട് മൂത്തവരായ കേരളവർമ്മാവിനെ രാജാവാക്കി എന്നു സമ്മതിക്കേണ്ടതായും വരും. തിരുവിതാംകൂർ എന്ന പദംകൊണ്ട് ഇവിടെ സൂചിപ്പിച്ചിട്ടുള്ള പ്രദേശമേതാണെന്ന് വ്യക്തമല്ല. ഇത്തരത്തിലുള്ള പ്രതിപാദനമെല്ലാം അഭിമാനപ്പെടുത്തിയാണ് വേണാട്, ചിറവായ്, ജയതുംഗനാട് എന്നീ സ്വരൂപങ്ങളുടെ ഏകീകരണം സാധിപ്പിച്ചിട്ടുള്ളതു്. ഇത്തരത്തിൽ പടുത്തുകെട്ടിയുള്ള ചരിത്രത്തിന്റെ സാംഗത്യം എന്തെന്നു വായനക്കാർ തന്നെ മനസ്സിലാക്കാവുന്നതാണ്. ഇതിനെ മാത്രം അടിസ്ഥാനപ്പെടുത്തി കൊട്ടാരക്കരയിൽനിന്ന് 798-ൽ ഒരു മന്നനുണ്ടായിരുന്നു എന്നു പ്രതിപാദിക്കുന്നതു തന്നെ സാഹസം. അങ്ങനെതിൽ ഒരു മന്നനുണ്ടായിരുന്നാൽതന്നെ, ആ മന്നൻ വേണാട്ടിലെയല്ല, ചിറവായ് സ്വരൂപത്തിലെയായിരുന്നതാണ്.

എന്ന പേരു പറഞ്ഞിട്ടുണ്ടെന്നുള്ളതാണു്. ഇതുകൊണ്ടു് എന്തു സിദ്ധിച്ചു, അല്ലെങ്കിൽ സിദ്ധിക്കാമെന്നു മനസ്സിലാകുന്നില്ല. കേരളൻ, കോതൻ, കട്ടപൻ-എന്ന പേരുകളെപ്പോലെ ഇതും ഒരു പേരാണെങ്കിൽ, ഇതിന്നു് വഞ്ചിരാജ്യമെന്നു എങ്ങനെ അർത്ഥം കല്പിക്കാം? ഒരു പെരുമാൾക്കു് വഞ്ചിവേന്തൻ എന്ന പേരുണ്ടായിരുന്നുകൊണ്ടു്, പെരുമാക്കന്മാരുടെ കാലത്തു തന്നെ വേണാടിന്നു് വഞ്ചിയെന്ന പേരുണ്ടായിരുന്നുവത്രേ! ഈ അഭിപ്രായത്തിന്റെ സാംഗത്യം വായനക്കാർ തന്നെ തീരുമാനിക്കട്ടെ. പുറമെ, വഞ്ചിയെന്നതു ഒരു രാജ്യത്തിന്റെ പേരൊ, പട്ടണത്തിന്റെ പേരോ, അതോ ഒരു സ്ഥാനപ്പേരോ? രാജാവിങ്കൽനിന്നു് പട്ടണത്തിന്നോ, രാജ്യത്തിന്നോ, അതോ ഇവയിൽ ഏതെങ്കിലും ഒന്നിൽനിന്നു് രാജാവിന്നോ ഈ പേർ സിദ്ധിച്ചതു്? തമിഴ് കവികളുടെ പ്രസ്താവന നോക്കിയാൽ വഞ്ചിയെന്നതു ഒരു നഗരത്തിന്റെ നാമധേയമാണെന്നു കാണാം. ഇത്തരം സംഗതികൾ ഒന്നുംതന്നെ ആലോചിക്കാതെ ഒരു തമിഴകവി പെരുമാക്കന്മാരുടെ നാമധേയങ്ങളുടെ കൂട്ടത്തിൽ വഞ്ചിവേന്തൻ എന്നു് പറഞ്ഞിട്ടുള്ളതുകൊണ്ടു മാത്രം വേണാടിന്നു് പെരുമാക്കന്മാരുടെ കാലത്തുതന്നെ വഞ്ചിയെന്ന പേരുണ്ടായിരുന്നുവെന്നു് അഭ്യൂഹിക്കുന്നതു് അനുമാനാഭാസം മാത്രമാണു്. പുറമെ ഇത്തരം കാരണങ്ങൾ ഗവേഷണവിഷയത്തിൽ പ്രവേശിപ്പിക്കാമെങ്കിൽ കാലതാമസംകൂടാതെ തിരുവഞ്ചിക്കളം തിരുവനന്തപുരമായി പരിണമിപ്പിക്കാവുന്നതാണെന്നു് എന്നുമാത്രമെ ഈ പ്രകൃതത്തിൽ പറയേണ്ടതുള്ളു. ഈ പക്ഷത്തിലും

ഒരു തിരുവുണ്ടു്; സ്ഥലനാമമാകട്ടെ ഒരു വഞ്ചിയുമുണ്ടു്. അതുപോലെതന്നെ ഇതും ഒരു തുറമുഖമാണു്. അതു ചേരന്റെ തലസ്ഥാനനഗരി; ഇതാകട്ടെ—അയ്യരുടെ അഭിപ്രായത്തിൽ — ചേരവംശജന്റെ തലസ്ഥാനം. പോരെങ്കിൽ അയ്യരവർകൾ ഉദ്ധരിച്ചിട്ടുള്ള വില്ലടിച്ചാൻപാട്ടിലാകട്ടെ തിരുവഞ്ചി പൂർണ്ണമായിട്ടുമുണ്ടു്. അയ്യരുടെ അഭ്യൂഹമൊന്നുമാത്രമേ പോരായ്മയുള്ളു. അദ്ദേഹത്തിന്റെ ഗവേഷണമെല്ലാം ആലോചിക്കുമ്പോൾ ഇത്രശമമായ ഒരഭ്യൂഹത്തിനു് പ്രതിബന്ധങ്ങളുണ്ടാവുമെന്നു തോന്നുന്നില്ലതാനും.

വേണാടിനു പെരുമാക്കന്മാരുടെ കാലത്തുതന്നെ വഞ്ചിവേണാടു് എന്ന പേരുണ്ടായിരുന്നുവെന്നു സ്ഥാപിക്കുവാൻവേണ്ടി ശിലാരേഖകളെന്നിയും ചൂഡാമണികാരനും പറഞ്ഞിട്ടുള്ളതു് ചറ്റ്ഷെയ്സ്സ് നോക്കിയപ്പോൾ അതിലൊന്നും വഞ്ചിവേണാടു് എന്ന ശബ്ദമേ കണ്ടില്ല. അതുകൊണ്ടു് വഞ്ചിവേണാടു് എന്നൊരു ശബ്ദമുണ്ടായിരുന്നുവെന്നഭ്യൂഹിച്ചു്, വഞ്ചിയെന്നതു് വേണാടിന്റെ പേരാണെന്നു് അയ്യർതന്നെ അർത്ഥം വിശദീകരിക്കുകയും ചെയ്തു. അങ്ങനെ ഒരു സമസ്തപദം കണ്ടെത്തിയാൽതന്നെ വഞ്ചിയെന്നതു വേണാടിന്റെ പര്യായമാണെന്നു് എങ്ങനെ നിശ്ചയിക്കാം? ഈ പദത്തിനു വഞ്ചിയിൽപ്പെട്ട വേണാടെന്നു് അർത്ഥം കല്പിക്കരുതെന്നുണ്ടോ? ഇത്തരം സംശയാസ്പദങ്ങളായ പദങ്ങൾ സാധകങ്ങളായ തെളിവുകളാകുമോ? ഇത്തരം തെളിവുകളെക്കൊണ്ടു് മാത്രമേ വേണാടിനു വഞ്ചിയെന്ന പേരുണ്ടായിരുന്നുവെന്നു സ്ഥാപിക്കാവു എന്നാണല്ലോ അയ്യരുടെ പ്രതിപാ

ണ്ടാതിൽനിന്നു വന്നുകൂടുന്നതു്. ഈ തെളിവുകൾകൊണ്ടുമാത്രം അയ്യരുടെ അഭ്യൂഹം ശരിയാകണമെങ്കിൽ, ആദ്യം പറഞ്ഞതായ പതിനേഴു് ചേരരാജാക്കന്മാരായ പെരുമാക്കന്മാരും വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, മഹാരാജാക്കന്മാരായ് ഇരുന്നിരിക്കണം. ഇതായിരിക്കുമോ അയ്യരുടെ അഭിസന്ധിക്കനുസരിച്ചു പുതിയ ചരിത്രം?

വഞ്ചിവേളകൾ എന്ന പേർ വേണാട്ടു രാജാക്കന്മാർക്കുണ്ടായിരുന്നുവെന്നു് അയ്യർ പറയുന്നു. ഇതിനു ലക്ഷ്യമെന്തു്? ഇതു വാസ്തവമാണെങ്കിൽ വഞ്ചിപന്മാർ വേളവംശജരായിരുന്നിരിക്കണം. അതായതു്, വിക്രമകേസരിയുടെ കാലത്തുതന്നെ വേണാട്ടടികൾ യദുവംശജരായിരിക്കണം.[1] സ്പഷ്ടമായ ഈ സംഗതിയാകട്ടെ, സംഗ്രാമധീരനായ രവിവർമ്മ ചക്രവർത്തിയുടെ കാലത്തിനു ശേഷം മാത്രമാണു് വേണാട്ടുരാജാക്കന്മാർ യദുവംശക്കാരായതു് എന്നു വിജ്ഞാനദീപികയിൽ പ്രസ്താവിച്ചിട്ടുള്ളതിനു നേരെ വിപരീതവുമാണു്. പക്ഷേ സ്വാഭിപ്രായങ്ങളുടെ പൂർവ്വാപരവിരോധം അയ്യർക്കു ബാധകമല്ലായിരിക്കാം. പുറമെ തമിഴകത്തിലെ സപ്തവെള്ളാളസാമ്രാജ്യങ്ങളിലൊന്നായിരുന്ന ആയവംശത്തിൽപ്പെട്ട വേളന്മാർ വേണാടു് ഭരിച്ചിരുന്നുവെന്നും, അവരിൽനിന്നാണു് വേണാട്ടുവംശമുണ്ടായതെന്നും പരേതനായ ശ്രീ

1. വേളന്മാർ യദുവംശക്കാരായിരുന്നുവെന്നു പുരാവസ്തുവകുപ്പു് ഡിറക്ടരുടെ 1926—27-ലെ വാർഷിക റിപ്പോർട്ടിൽ പറഞ്ഞിട്ടുണ്ടു്.

ദുവംശക്കാർ വഞ്ചി എന്ന ബിരുദം സ്വീകരിച്ചിരുന്നുവെന്നു അയ്യർ സമർത്ഥിക്കുന്നപക്ഷം ചേരന്മാരുടെ മേൽക്കോയ്മയുണ്ടെന്നു വേണാട്ടടികൾ സമ്മതിച്ചിരുന്നതായിട്ടു മാത്രമേ വന്നുകൂടുകയുള്ളൂ. [1] കൂപകസാർവ്വഭൗമനായ രവിവർമ്മാവ് കുലശേഖരബിരുദമംഗീകരിച്ചിരുന്നത് അദ്ദേഹം പാണ്ഡ്യരാജാവിനു വിധേയനായിരുന്നു എന്നു മാത്രമാണല്ലോ സ്പഷ്ടമാക്കുന്നത്. [2]

1. ഇതിനു ഉപോദ്ബലകമായി മറ്റൊരു സംഗതി പറയേണ്ടതുണ്ട്. ഒന്നാമതായി തൃപ്പൂണിത്തുറ ഗ്രന്ഥവരിയിൽ വേണാട്ടടികളെ പെരുമ്പടപ്പുമൂപ്പിലെ സാമന്തന്മാരിലൊന്നായിട്ടാണ് വർണ്ണിച്ചുകാണുന്നത്. ഈ സമ്പ്രദായം ആദ്യത്തെ ചെപ്പേട്ടിൽനിന്നും വീരരാഘവ ചക്രവർത്തിയുടെ ചെപ്പേട്ടിൽനിന്നും സ്പഷ്ടമാകുന്നുണ്ട്. ചേരമാൻപെരുമാക്കളുടെ ആസ്ഥാനനഗരിയായ മഹോദയപുരത്തിൽ, അതായതു വഞ്ചിയിൽ, പെരുമാക്കളുടെ സേവകന്മാരായി വഞ്ചിപനായി കേരളചക്രവർത്തിയായി വാണിരുന്ന പെരുമ്പടപ്പുമൂപ്പിലെ വിധേയന്മാരായതാണ് വഞ്ചിയെന്ന ബിരുദം സൂചിപ്പിക്കുന്നതു്. വേണാട്ടധിപതികൾ പല കാലത്തും പാണ്ഡ്യരാജാധിപതിയുടെ വിധേയന്മാരായി ഭരിച്ചിരുന്നതുകൊണ്ട് എല്ലാകാലത്തും ഈ ബിരുദ് ഉപയോഗിച്ചുകാണുന്നില്ലെന്നു പ്രത്യേകം പറയേണ്ടതായിട്ടുണ്ട്.

2. ക്രി. പി. പതിനാലാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധം മുതലേ ക്രി. പ. ൧. മുതൽ തൊണ്ണൂറ്റ് മാറവർമ്മൻ കുലശേഖരപാണ്ഡ്യദേവന്റെ കീഴുമായിരുന്നു എന്നതു പ്രസിദ്ധമാണ്. രവിവർമ്മാവ് തന്റെ ഇരുപതാമത്തെ വയസ്സിൽ കുലശേഖരപാണ്ഡ്യരാജകുമാരിയെ വിവാഹംചെയ്തതിനു ശേഷം പാണ്ഡ്യാധിപതിയുടെ ആനുകൂല്യത്തോടുകൂടിയാണെന്നു ആ മഹാരാജാവിന്റെ ശിലാലേഖകളിൽനിന്നു ഗ്രഹിക്കാവുന്നതാണ്. അദ്ദേഹം മാറവർമ്മൻ കുലശേഖരന്റെ മരണം കഴിയുന്നതുവരെ അദ്ദേഹത്തിന്റെ വിധേയനായിരുന്നുവെന്നും, അതിന്റെ ഒരു സൂചനയാണ് അദ്ദേഹം ധരിച്ചിരുന്ന കുലശേഖരബിരുദമെന്നും ഊഹിക്കേണ്ടിയിരിക്കുന്നു. ഈ വസ്തുത ഞാൻ അന്യത്ര പ്രതിപാദിച്ചിട്ടുണ്ട്.

ഇരുങ്കോവേളൻ എന്ന ബിരുദമുള്ള ഒരു വിക്രമകേസരി ഒരു വഞ്ചിവേളനെ കൊന്നുവെന്നു് ഒരു ശിലാരേഖയിൽ പറഞ്ഞുകൊണ്ടു, പ്രസ്തുത വഞ്ചിവേളൻ വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ, മഹാരാജാവായതെങ്ങനെയെന്നു് മനസ്സിലാകുന്നില്ല. വഞ്ചിവേളനെന്ന പദത്തിന്റെ അൎത്ഥം അയ്യർ പറഞ്ഞിട്ടില്ല. തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ പേരോടുകൂടി വഞ്ചിയെന്ന പദം അവരുടെ ശൈശവംപോലും ചേൎത്തിരുന്നു എന്നു പറഞ്ഞിട്ടുള്ളതിനാനിന്നു വഞ്ചിയെന്നതു് സ്ഥാനപ്പേരാണെന്നാണല്ലോ തെളിയുന്നതു്. അപ്രകാരം രാജാവിന്റെ നാമധേയം വേറെ എന്നാകുവാനേ തരമുള്ളു. തിരുവിതാംകൂർ മഹാരാജാക്കന്മാൎക്കു് ഇത്തരത്തിൽ ഒരു തിരുനാമധേയമുണ്ടായിരുന്നതായിട്ടു് ആരും പ്രസ്താവിച്ചു കണ്ടിട്ടില്ല. പോരെ, പ്രസ്തുത വഞ്ചിവേളൻ തിരുവിതാംകൂർ മഹാരാജാവായതു വഞ്ചിയുടെ സൽഭാവം കൊണ്ടു മാത്രമാണു്; ഇതര തെളിവുകൾകൊണ്ടല്ല. ആയതിനാൽ ഇവിടെ അന്യോന്യാശ്രയദോഷവുംകൂടി ഉണ്ടെന്നു പറഞ്ഞുകൊള്ളട്ടെ. വിശേഷിച്ചു്, പ്രസ്തുത ഭാഗത്തിൽ പറഞ്ഞിട്ടുള്ള തിരുവിതാംകൂർ ഏതാണെന്നു് അയ്യർതന്നെ നിൎണ്ണയിച്ചാൽ നന്നായിരുന്നു. അതു് ഇന്നത്തെ തിരുവിതാംകൂർ അല്ലെന്നുള്ളതു നിശ്ചയംതന്നെ. പഴയ ഒരു തിരുവിതാംകൂർ ഉണ്ടായിരുന്നുവോ എന്നുള്ളതു സംശയാസ്പദവുമാണു്. ഒരു പ്രാമാണികന്റെ നിലയിൽ ഇത്തരത്തിൽ സാടോപം വസ്തുകഥനം ചെയ്യുമെന്നു് നടിച്ചുകൊണ്ടു ചില സാധുക്കളെ തെ

# 4. ബിരുദം ശിലാശാസനങ്ങളും

മിത്രാനന്ദപുരം ശാസനത്തിലെ <u>വഞ്ചിയൂർ</u>, തിരുവനന്തപുരത്തെ <u>വഞ്ചിയൂരാ</u>ണെന്നു എങ്ങനെ തീരുമാനിച്ചു? ഇതു സാമീപ്യത്തെമാത്രം അടിസ്ഥാനപ്പെടുത്തീട്ടുള്ള ഒരൂഹമല്ലേ? ഈ അഭ്യൂഹം ശരിയാണെങ്കിൽ തന്നെ, അതുകൊണ്ടു പ്രകൃതത്തിൽ എന്തായി? <u>വഞ്ചിയൂ</u>രെന്ന പദപ്രയോഗംകൊണ്ടു വേണാട്ടിനു <u>വഞ്ചി</u>യെന്ന പേരും തിരുവിതാംകൂർ മഹാരാജാക്കന്മാർക്കു <u>വഞ്ചി</u>യെന്ന സ്ഥാനപ്പേരും പണ്ടുപണ്ടേതന്നെ ഉണ്ടായിരുന്നുവെന്നു എങ്ങനെ തെളിയും? ക്രി. പി. 1177 മുതൽ1195—കൊ. വ. 352—370-എന്നീ കാലഘട്ടത്തിൽ വേണാട്ട്‌രാജ്യം ഭരിച്ചിരുന്നതു കൊലംബാധീശനായ വീര(ഗോദ)മാർത്താണ്ഡവർമ്മ മഹാരാജാവായിരുന്നു. കൊലംബാധീശന്മാർ പല തവണയും വേണാട്ട് ഭരിച്ചിരുന്നതായി കാണുന്ന സ്ഥിതിക്കു, വേണാടു ഭരിച്ചിരുന്നവ

---

*1 ഇവരുടെ ഉദാഹരണങ്ങളിൽനിന്നു എന്തെല്ലാം പുതിയ ചരിത്രങ്ങളാണ് ഉൾക്കൊള്ളുന്നതു്. ഗോദവർമ്മയുടെ വിവരം തന്നെ പരിശോധിക്കേ: ചരിത്രത്തിന്റെ നമ്മുടെ ചരിത്രപശ്ചാത്തലംവെച്ചു നോക്കിയാൽ അവരുടെ ചരിത്രനിർമ്മാണപദ്ധതി എത്രയാണു് ദുസ്സഹമായിരിക്കുന്നതാണ്. പുറമെ, വേണാടിനു കൊല്ലവർഷത്തിനു മുമ്പുതന്നെ വഞ്ചിയെന്ന സ്ഥാനപ്പേരുണ്ടായിരുന്നുവെങ്കിൽ, പിന്നീടു തിരുവനന്തപുരത്തിന്റെ ഒരു ഭാഗത്തിനു വഞ്ചിയൂർ എന്നു നാമകരണം ചെയ്യുക ആവശ്യമെന്തു്? അവരുടെ അഭിപ്രായം സാധുവാണെങ്കിൽ തലസ്ഥാനത്തിനും രാജ്യത്തിനും വഞ്ചിസംജ്ഞ ലഭിക്കുന്നതു് ഈ നാമകരണത്തിനുശേഷം മാത്രമാണു്. ഈ സംഗതി അവർ വിസ്മരിച്ചിരിക്കുന്നു.

ക്രി. പി. 11-ാംശതകത്തിന്റെ പൂർവ്വാർദ്ധത്തിൽ രാജേന്ദ്രചോളൻ, കൊടുങ്ങല്ലൂരിനെ നശിപ്പിച്ചിട്ടുണ്ടായിരിക്കാം. അതുകൊണ്ടുമാത്രം അവിടെയുണ്ടായിരുന്ന ചേരരാജാക്കന്മാരുടെ ചരിത്രകം എങ്ങനെ വേണാട്ടിലേയ്ക്കു സംക്രമിക്കും? അപ്പോൾ നാമാവശേഷമായിപ്പോയ ചേരരാജവംശത്തിന്റെ ചരിത്രകം ആർ അയച്ചുകൊടുത്തു? ആരുടെ ആവശ്യപ്രകാരം അയച്ചു കൊടുത്തു? അതോ, ഈ ചേരചരിത്രധാരണം വേണാട്ടിൽനിന്ന് ചേരവംശത്തിലേക്കുള്ള വല്ല ദാതിന്റെയും മേന്മയെ കാണിക്കുന്നതോ? മാത്രമല്ല, ഇങ്ങനെ സംക്രമിച്ചു എന്നുള്ളതിനു കല്ലിൽ കൊത്തിയ പ്രസ്തുത രേഖകൾ തെളിവാണത്രെ. ഇതു കേവലം കവിസംവേദ്യം. രാജേന്ദ്രചോളൻ കൊടുങ്ങല്ലൂരിലെ ചേരവംശത്തെ നശിപ്പിച്ചപ്പോൾ, ചേരന്മാരുടെ സ്ഥാനമാനങ്ങൾ വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ, മഹാരാജാക്കന്മാരിൽ സംക്രമിച്ചുവത്രെ! ഒരുമനവും ഉണ്ടായിരുന്നതായി തെളിവില്ലാത്ത സ്ഥിതിക്ക്, ഈ മതം സ്വീകാര്യമാകണമെങ്കിൽ ഇതരന്മാരായ ചേരവംശജർ ഇല്ലാതിരിക്കണമെന്നു സങ്കല്പിക്കണം. അങ്ങനെ വരുമ്പോൾ ക്രി. വ. 1251-1252 എന്നീകാലത്തു ജടാവർമ്മൻ സുന്ദരപാണ്ഡ്യൻ ഉന്മൂലനം ചെയ്തതും, പിന്നീട് പല രാജാക്കന്മാരും നശിപ്പിച്ചു എന്നു ഉദ്ഘോഷിക്കുന്നതുമായ ചേരവംശം വേണാട്ടിലെ ചേരവംശംതന്നെയാണോ? പുറമെ, ക്രി. വ. 12-ാം ശതകത്തിൽ ജീവിച്ചിരുന്ന ശേക്കിഴാർ പെരിയ പുരാണത്തിൽ തിരുവഞ്ചിക്കുളത്തേയും കൊടുങ്ങല്ലൂരിനേയുംപറ്റി വർണ്ണിച്ചുകാണുന്നതു[1] രാജേന്ദ്രചോളൻ

1. വിജ്ഞാനദീപിക പുസ്തകം III പുറം 51.

നാമാവശേഷമാക്കിയ പട്ടണംതന്നെയാണോ? അതോ വേറെ വല്ലതുമോ? ഇതിനെല്ലാം മറുപടി അയ്യർതന്നെ പറയട്ടെ.

ക്രി. പി. 1177—1195 വരെ വേണാട്ട ഭരിച്ചിരുന്നവനെന്ന പറയപ്പെടുന്ന വീരഉദയമാർത്താണ്ഡവർമ്മ മഹാരാജാവുതന്നെയാണോ 348-ാമാണ്ടിൽ വേണാട്ടുവാണിരുന്ന ഉദയമാർത്താണ്ഡവർമ്മമഹാരാജാവ്? വീരഉദയമാർത്താണ്ഡവർമ്മ 348-മാണ്ടിൽ എളമുറ രാജാവായിരുന്നതല്ലാതെ, [1] അയ്യർ പറയുന്നപോലെ മഹാരാജാവായിരുന്നില്ലെന്ന ശിലാരേഖയിൽ കാണുന്നു. പ്രസ്തുത ശിലാരേഖയോ, അതോ അയ്യരുടെ അഭ്യൂഹമോ, ഏതാണു ശരി? അഭ്യൂഹമാണ് ശരിയായിട്ടുള്ളതെങ്കിൽ, അദ്ദേഹത്തിന്റെ കാലം 1177 മുതൽക്കല്ല; 1173 മുതൽക്കായിരുന്നിരിക്കണമെന്നല്ലേ അയ്യരുടെ ഉപപാദനം സൂചിപ്പിക്കുന്നത്? ശാലയെന്ന അയ്യർ വിവരിക്കുന്ന ഒരു മണ്ഡപം, 348-ാമാണ്ടിൽ പണിയിക്കയോ അതിൽ മാതാവിന്റെ വിഗ്രഹം കൊത്തിച്ചുവെയ്ക്കാനും തക്കവണ്ണം പ്രായമായ ഒരു രണ്ടാമത്തെ പൌത്രൻ—ആദ്യത്തെ പൌത്രനുണ്ടായതു 341-ൽ ആണ്—ഉണ്ടായിരുന്ന ഒരു രാജാവു പിന്നീട്ട 22 കൊല്ലംകാലം രാജ്യം ഭരിച്ചിരുന്നു എന്നുള്ളതു അസംഭാവ്യമല്ലെങ്കിലും സ്വാഭാവികമല്ല. [2] ഇതു സംഗതിയിരിക്കട്ടെ. ശാലപണിയിച്ച ഇളയ പെരുമാറം

1. റി. എ. എസ്. പുസ്തകം VII പുറം 54.

2. പ്രസ്തുത സംഗതി ഉപപാദിച്ചിട്ടുള്ളത് [illegible] അശുദ്ധമാക്കിയിട്ടാണ്. (പുസ്തകം 1. പുറം 253—254 നോക്കുക) പക്ഷെ, അവിടെ പ്രസ്താവിച്ച സംഗതിയും അയ്യർ പ്രസ്താവിച്ച സംഗതിയും തമ്മിലുള്ള വിത്യാസമാണ്. 339-ാമാണ്ടു മുതൽ 342-ാമാണ്ടു

തിരുവുത്സവം നടന്ന നാൾ ശ്രീ വീരമാർത്താണ്ഡവർമ്മരായ തൃപ്പാപ്പൂർ മൂത്തതിരുവടി പലദേശങ്ങളും ഉണ്ടാക്കപ്പെട്ട വെള്ളിക്കുടം നാലും" ഇത്യാദി ഭാഗത്തിൽനിന്നു തെളിയുന്നതു ഇക്കാലത്തു ഒരു വീരമാർത്താണ്ഡവർമ്മ മഹാരാജാവുണ്ടായിരുന്നു എന്നതാണ്. കേരളകുലശേഖരപ്പെരുമാൾ, ശ്രീവീരമാർത്താണ്ഡവർമ്മ തൃപ്പാപ്പിൽമൂത്തതിരുവടി, ഇവർക്കു പുറമെ അയ്യർ സംഗ്രഹിച്ചു സൃഷ്ടിച്ചതായ ആദിത്യവർമ്മമഹാരാജാവു എന്നിങ്ങനെ മൂന്നു രാജാക്കന്മാർ ഇക്കാലത്തുണ്ടായിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. തിരുവിതാംകൂർ ചരിത്രകാരനായ ശങ്കുണ്ണിമേനോനാകട്ടെ, 550–557 വരെ ഒരു രവിവർമ്മാവിനേയും 557-571 വരെ ഒരു കേരളവർമ്മാവിനേയും നിർദ്ദേശിച്ചിട്ടുണ്ട്. ഇവർക്കെല്ലാം പുറമെ കൊ. വ. 565-ാമാണ്ടിൽ വേണാടധിപതിയായി ഒരു മാർത്താണ്ഡവർമ്മാവിനെ ശിലാരേഖയിൽ പ്രസ്താവിച്ചുകാണുന്നുമുണ്ട്.[1] ഇതിൽ ഏതാണു വേണാട്ടിലെ, അതായതു തിരുവിതാംകൂറിലെ, മഹാരാജാവ് എന്നു അയ്യർ തന്നെ തീരുമാനിക്കട്ടെ.

ഇതിനെല്ലാം പുറമെ ഈ പ്രകൃതത്തിൽ പറഞ്ഞിട്ടുള്ള ജയസിംഹനാടിനാഥരുടെ പൂർവ്വികന്മാരുടെ വിവരണമാണെന്നു അയ്യർ തന്നെ സമ്മതിച്ചിട്ടുണ്ട്. ഇതു വാസ്തവമാണെങ്കിൽ പ്രസ്തുത രാജാക്കന്മാർ കൊല്ലം രാജവം

---

ണ്ടായിരുന്നു എന്നതിലേക്ക് ഇതൊരു സാധകമായി അയ്യർ, തന്റെ ലേഖനത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

1. ഒരു കാലഘട്ടത്തിൽ ഇത്രയും രാജാക്കന്മാരെ പ്രസ്താവിച്ചുകാ

ത്തിൽപ്പെട്ടവർതന്നെയായിരിക്കണം. അതല്ലാതെ വേണാട്ടു വംശത്തിൽപ്പെട്ടവരാകുവാൻ തരമില്ലല്ലൊ. കൊല്ലം സ്വരൂപത്തിലെ അംഗങ്ങളായതിനാൽതന്നെയാണ് ഇവർ കുലശേഖരബിരുദധരിച്ചിരുന്നതും. കൊല്ലം രാജാവിനാകട്ടെ, ഈ ബിരുദം ഉണ്ടായിരുന്നില്ലെന്നു ആരും പറഞ്ഞിട്ടുമില്ല. ഈ സംഗതി സ്ഥാപിക്കുന്നതിലേക്കു സംശയഗ്രസ്തമായ ഇത്തരം തെളിവു ആവശ്യമില്ലതാനും. ക്രൂപകസാമ്രാജ്യമനായ രവിവർമ്മസംഗ്രാമധീരനു ഈ ബിരുദം ഉണ്ടായിരുന്നു എന്നുള്ളതു സുപ്രസിദ്ധമാണ്. കോമാരവർമ്മൻ ത്രിഭുവനചക്രവർത്തി എന്നുകൂടി അദ്ദേഹം ബിരുദമായി ഉപയോഗിച്ചു കാണുന്നതിനാൽ അദ്ദേഹത്തിനു ഈ സ്ഥാനം ചേരകൽ നിന്നല്ല, പാണ്ഡ്യരിൽ നിന്നാണു സിദ്ധിച്ചതു എന്നുകൂടി സ്പഷ്ടമാണ്. ഈ ബിരുദം വേണാട്ടിലേക്കു രവിവർമ്മങ്കൽനിന്നാണു ലഭിച്ചതെങ്കിൽ അതു ചേരബന്ധത്തെയല്ല, പാണ്ഡ്യബന്ധത്തെയാണു കാണിക്കുന്നതെന്നുകൂടി ഈ പ്രകൃതത്തിൽ പറഞ്ഞുകൊള്ളുന്നു. [1]

കൊ. വ. 644-ലെ ഘണ്ടാരബ്ധയിൽ പറഞ്ഞിട്ടുള്ള തിലകിതജയസിംഹാന്വയനായി വഞ്ചിപാലനായ ആദിത്യവർമ്മൻ ചിറവായ് മന്നവനായിരുന്നുവെന്നു പറഞ്ഞിട്ടുള്ള സ്ഥിതിക്കു, ഈ രേഖയും വേണാട്ടുവംശജർ

---

ന്നുകൊണ്ടു ശത്രുക്കളുടെ ദുഷ്പ്രവൃത്തികളെയും ഭക്തന്മാരുടെ ആ പത്തുകളെയും ഒഴിവാക്കി ലോകക്ഷേമം ചെയ്യുന്നതാണ്. ഈ സാമർത്ഥ്യത്തെയാണു് ഈ ശ്ലോകത്തിൽ കവി അവലംബിച്ചിരിക്കുന്നതു്.

1. ടി. എ. യസ്സ്. പുസ്തകം II നോക്കുക.

വഞ്ചിബിരുദം ഉണ്ടായിരുന്നു എന്നുള്ളതിലേക്കു സാധകമല്ല. ഈ രേഖയുടെ തമിഴ് വ്യാഖ്യാനത്തിൽനിന്നു തെളിയുന്ന സംഗതി അയ്യർ അന്യഥാ വ്യാഖ്യാനിച്ചിരിക്കുന്നു. 'ചെപ്പുകനാട്ടു ചിറവായി മന്നാതിതൻതെൻവഞ്ചിയാൻ' എന്ന ഭാഗംകൊണ്ടു ഗ്രഹിക്കാവുന്നതു ജയസിംഹവംശജനാം—തിലകിതജയസിംഹാന്വയ:—ചിറവായ്മന്നനുമായ ആദിത്യ (വർമ്മരാജാവു്) തെൻവഞ്ചിയാനായിരുന്നു എന്നു മാത്രമാണു്. ഇതിൽനിന്നു ആദിത്യവർമ്മാവു ചിറവായവംശജനോ, വേണാട്ടുവംശജനോ ആണെന്നു സാധിക്കാവുന്നതല്ല. തെൻവഞ്ചിയാൻ എന്ന പദം സൂചിപ്പിക്കുന്നതു് അദ്ദേഹം കൊല്ലം നഗരത്തിന്റെ അധിപതിയായിരുന്നു എന്നുള്ളതു മാത്രമാണു്. ഈ കാലഘട്ടത്തിൽ കൊല്ലത്തെ തെൻവഞ്ചിയെന്നു പ്രതിപാദിക്കുന്നതു വളരെ സമുചിതവുമാണു്. ആയതിനാൽ ചിറവായ മണ്ഡലേന്ദ്രനും ജയസിംഹാന്വജനുമായ ആദിത്യവർമ്മാവിനെ തെൻവഞ്ചിയാനെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു വഞ്ചിയെന്ന ബിരുദം വേണാടിന്റെ പര്യായമായിട്ടോ വേണാട്ടധിപതിയുടെ ബിരുദമായിട്ടോ അഭ്യൂഹിച്ചു പ്രതിപാദിക്കുന്നതു അസ്ഥാനത്തിലാകാനേ വഴിയുള്ളൂ.[1] ചന്ദ്രകരാമമണ്ഡപ

1. ശ്രീപാകത്തിനു് പാണ്ഡ്യമണ്ഡലാധിപതിയോടുകൂടി പല കാലങ്ങളിലും സംബന്ധം ഉണ്ടായിരുന്നുവെന്നു പല ശാസനങ്ങളുംകൊണ്ടു സാധിക്കാവുന്നതും സാധിച്ചിട്ടുള്ളതുമാണു്. അതുകൊണ്ടും മന്നുമന്ന ശ്രീപാകമാധിപന്മാർക്കു ഈ സ്ഥാനം ഉണ്ടായതും. ഇതു സൂചിപ്പിക്കുന്നതും അവരുടെ ഭോഷയല്ല; പാണ്ഡ്യരാജാക്കന്മാരിന്റെ കീഴിലുള്ള സ്ഥിതിയാണെന്നു് എന്ന സംഗതിയുംകൂടി ഇവിടെ പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു.

ത്തിലുള്ള 654-ലെ രേഖയിൽ പ്രസ്തുതനായ രാമവർമ്മാവു ജയസിംഹാദിത്യവർമ്മാവിന്റെ അനുജനെന്നു അയ്യർ പറഞ്ഞിട്ടുള്ള സ്ഥിതിക്കും, ശാസനത്തിൽ വേണാട്ടു് രാജാവാണെന്നു് പറയാത്തസ്ഥിതിക്കും ആ ശിലാശാസനവും അയ്യരുടെ മതത്തിനു സാധകമാകുന്നില്ല; നേരെ മറിച്ചു ബാധകമാകുന്നതുമുണ്ടു്. [1]

729-ാമാണ്ടിനുമേൽ 752-ാമാണ്ടുവരെ വേണാടയിപന്മാർ്, അതായതു തിരുവിതാംകൂർമഹാരാജാക്കന്മാർ, വഞ്ചിയെന്ന ബിരുദം ഉണ്ടായിരുന്നതായി പുരാതനവസ്തുപരിശോധകന്റെ 1099-ാമാണ്ടിലെ വാർഷിക റിപ്പോർട്ടിൽ കൊടുത്തിട്ടുള്ള അനുബന്ധത്തിൽ വിവരിച്ചുകാണുന്നില്ല. ഈ സംഗതി ഇരിക്കട്ടെ. കൊ. വ. 730-ാമാണ്ടിൽ രവിവർമ്മകുലശേഖരപ്പെരുമാൾ ഹിരണ്യഗർഭം തുലാഭാരം മുതലായ ക്രിയകൾ നടത്തിയതായി (ട്രി. ആർ. 1086-അനുബന്ധം ബി. ഭാഗം 35 നോക്കുക.) ഒരു ശിലാരേഖയിൽ പ്രസ്താവിച്ചിട്ടുണ്ടു്. പ്രസ്തുത ചടങ്ങുകൾക്കുശേഷം കുലശേഖരപ്പെരുമാൾ ബിരുദ സ്വീകരിക്കു

1. പ്രസ്തുത ആദിത്യവർമ്മാവിനെ കൊല്ലം ആദിത്യവർമ്മയെന്ന പേരിലാണു അധികം അറിയപ്പെടുന്നതെന്നു് അയ്യർ വിജ്ഞാനദീപികയിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഇതിന്റെ അടിസ്ഥാനം എന്താണെന്നു മനസ്സിലാകുന്നില്ല. ഇതും സംശയാസ്പദമായിരിക്കുന്നു; എന്തെന്നാൽ? അയ്യരുടെ അഭിപ്രായത്തിൽ ഈ ആദിത്യവർമ്മാവു 644-മുതൽ 660 വരെ രാജ്യം പരിപാലിച്ചുവെന്നും ആയതിനാൽ ശ്രീവല്ലഭന്റെ അനുജനും ഇളയിരുന്നതായ രേഖയിൽ പ്രസ്തുതനായ രാമവർമ്മാവു്

തിരുവിതാംകൂർ മഹാരാജാവിന്റെ സമ്പ്രദായവിശേഷമെന്നു അയ്യർ പ്രസ്താവിച്ചിട്ടുള്ള സ്ഥിതിക്കു ആററിങ്ങൽ വംശജനായ ഈ രവിവർമ്മാവു തിരുവിതാംകൂർ മഹാരാജാവായിരുന്നിരിക്കണം. ഇങ്ങനെയിരിക്കെ വഞ്ചിപതിയായുള്ള ആദിത്യവർമ്മാവോ, കുലശേഖരപ്പെരുമാളാം ചിരമുള്ള രവിവർമ്മാവോ അന്നത്തെ തിരുവിതാംകൂർ മഹാരാജാവെന്നു അയ്യർതന്നെ ചരിത്രത്തിന്റെ മുന്നും പിന്നും നോക്കി നിശ്ചയിക്കട്ടെ.[1]

മദ്ധ്യദക്ഷിണകേരളത്തിൽ വഞ്ചിയെന്ന ഉപപദം ചേർത്തുകാണുന്ന രാജാക്കന്മാരെയെല്ലാം വേണാട്ടിലെ, അഥവാ തിരുവിതാംകൂറിലെ മഹാരാജാക്കന്മാരാക്കിത്തീർക്കേണ്ടതിന്നില്ല. തത്തൽപ്രദേശങ്ങളിലെ രാജകുടുംബങ്ങളെയെല്ലാം വേണാടിന്റെ താവഴികളാക്കി ചില തിരുവിതാംകൂർചരിത്രകാരന്മാർ പ്രസ്താവിക്കുന്നതു് വ്യന്നക്കുടി ഇപ്പോഴും സംശയിക്കേണ്ടിയിരിക്കുന്നു.[2] ഇതി

---

654—ൽ തിരുവിതാംകൂർമഹാരാജാഭിഷേകം. 656—ൽ ശാസനത്തിൽ ഒരു മണ്ഡലാധിപനായും കാണുന്നുണ്ടു്. (ആർക്കിയോളജിസ്റ്റിന്റെ 86—മാണ്ടത്തെ വാർഷികറിപ്പോർട്ട്, അനുബന്ധം ബി. ഭാഗം 34 നോക്കുക).

1. ചരിത്രാവലോകനത്തിലൊക്കെ ഇദ്ദേഹത്തെ വേണാട്ടുവംശത്തിൽപ്പെട്ടവനായിട്ടല്ല ചിറവായുവംശത്തിൽപ്പെട്ടവനായിട്ടാണ് പ്രതിപാദിച്ചിട്ടുള്ളതു് എന്നുള്ള സംഗതി ഈ പ്രകൃതത്തിൽ അയ്യർ മറന്നതിന്റെ കാരണം സ്പഷ്ടമാണു്.

2. വേണാടും ഇതരരാജകുടുംബങ്ങളും തമ്മിൽ ബന്ധമുണ്ടെന്നു

തവും പണ്ഡിതവരേണ്യന്മാരെല്ലാവരും അംഗീകരിച്ചിട്ടുള്ളതുമാണോ? [1] ഇത്യാദി ചോദ്യങ്ങൾ അവരുടെ രീതിയനുസരിച്ച് ഞങ്ങളുമാദ്യമായി ചോദിച്ചുകൊള്ളട്ടെ. പുറമെ, ഈ പാട്ടുകളിൽ കാണുന്ന വഞ്ചിപദം വേണാട്ട് മഹാരാജാവിനെയാണ് കുറിക്കുന്നതെന്നെങ്ങനെ തീരുമാനിച്ചു? ഉദ്ധൃതഭാഗത്ത് ഒരിടത്തുംതന്നെ വേണാട്ട് എന്ന പദം ഉപയോഗിച്ചുകാണുന്നുമില്ല. ഏഴാമത്തെ പാട്ടിൽനിന്ന് ചിറവായിരുന്നു വഞ്ചിയെന്ന സ്ഥാനം ഉണ്ടായിരുന്നതായിക്കാണുന്നുമുണ്ട്. തൃപ്പാപ്പിയെന്ന പദം ഇതിൽ ഉണ്ടെന്നുള്ളത് വാസ്തവം തന്നെ; പക്ഷേ ചിറവായ്, ജയസിംഹനാട്ട് എന്നീ സ്വരൂപങ്ങളിലെ രാജാക്കന്മാരും ഈ സ്ഥാനമുപയോഗിച്ചിരുന്നതായി കാണുന്നതുകൊണ്ടും, വേണാടർകോൻ ഉണ്ടായിരിക്കെത്തന്നെ വേണാട്ട് എളയതമ്പുരാൻ പ്രസ്തുത സ്ഥാനം ഉപയോഗിച്ചിട്ടുള്ളതായി ഉണ്ണുനീലിസന്ദേശത്തിൽനിന്നു തെളിയുന്നതുകൊണ്ടും തൃപ്പാപ്പിയെന്ന പദത്തിന്റെ സത്ഭാവത്തെ മാത്രമാശ്രയിച്ചു ഒന്നുംതന്നെ നിശ്ചയിക്കാവുന്നതല്ല. വഞ്ചിയെന്നത് വേണാട്ടിന്റെ അപരപര്യായമാണെന്ന് തീരുമാനിച്ചാൽ, പ്രസ്തുത ഗാനങ്ങൾ ഒരു തെളിവായി സ്വീകരിക്കാമെന്നുള്ളതാണ്. പക്ഷേ, അപ്പോൾ ഇതരം തെളിവുകൾ ആവശ്യമില്ലതാനും.

1. കൊല്ലവർഷം 8-ാം ശതകത്തിൽ നിർമ്മിച്ചതാണല്ലോ ഈ പാട്ടുകൾ. പക്ഷേ, ഇതിലെ പത്താമത്തെ പാട്ടിൽ [illegible] സ്തുതിക്കുന്നതിൽനിന്ന് ഈ കൃതി 10-ാം ശതകത്തിൽ എഴുതിയതാണെന്ന് വിചാരിക്കാവുന്നതല്ലേ?

[ക്രി. പി. (ഇരു് കൊ-വ-അല്ല) 9-ാം ശതകത്തിലെ പൂർവ്വാർദ്ധത്തിൽ ഉൽഭൂതമെന്നൂഹിച്ചിട്ടുള്ള 'കണിയാർകുളത്തുപോരിൽ പ്രസ്തുതനായ] വഞ്ചിരാജാവു് വേണാട്ടു് രാജാവായിരുന്നതു് അയ്യരുടെ അഭ്യൂഹബലംകൊണ്ടുമാത്രമാണു്. അതല്ല, വാസ്തവംതന്നെ അങ്ങനെയാണെങ്കിൽ, 829-ാമാണ്ടിലുണ്ടായി എന്നു പറയപ്പെടുന്ന ഈ പാട്ടിൽ കാണുന്ന വഞ്ചിപദം 798-ാമാണ്ടിലെ ദത്തിന്റെ മേന്മയെ കാണിക്കുന്നതായി എന്തുകൊണ്ടു വിചാരിച്ചുകൂടാ? ഈ സംഗതി തീർച്ചയാകുന്നതുവരെ ഈ കൃതിയിലും മററുമുള്ള വഞ്ചിപദം ഞങ്ങളുടെ മതത്തിനു ബാധകമല്ല.

രുഗ്മിണീസമരോത്സവം കൊല്ലം ദേവന്മാരാം രാജവംശത്തിൽ എഴുതിയതായിരുന്നെന്നിരിക്കട്ടെ.[1] പക്ഷെ അതിൽ വേണാടെന്ന പദം ഉപയോഗിച്ചു കാണാത്തതുകൊണ്ടു്, അതിലെ രാജാവു് വേണാട്ടധിപതിയായതു് അയ്യരുടെ അഭ്യൂഹബലംകൊണ്ടുമാത്രമല്ലെ? വിശേഷിച്ചു്, ഈ രണപ്പാട്ടു് കായംകുളത്തു് മററത്തിൽ ഉൽഭൂതമായതുകൊണ്ടു് പ്രസ്തുത വഞ്ചി വാഴുന്ന മന്നൻ വേണാട്ടധിപതിയല്ലെന്നൂഹിക്കുന്നതല്ലേ അധികം സമഞ്ജസം? 'വഞ്ചിയിലിരുന്നാകിയമന്നവർ തെളിച്ചീടിനപുറത്തും പടക്കൊരുങ്ങുകെ' എന്ന ഭാഗത്തിൽനിന്നു രണ്ടു വഞ്ചിമന്നർ ഉണ്ടെന്നല്ലെ വരുന്നതു്? ഇവർ രണ്ടുപേരും ജയസിംഹനാട്ടു് രാജാവും വേണാട്ടു് രാജാവും ആണെന്നു് അയ്യരെങ്ങനെ തീർമാനിച്ചു? ഈ അഭ്യൂഹം ശരിയാണെങ്കിൽത്തന്നെ, അക്കാലത്തു് ദേശിങ്ങനാട്ടുരാജാവിനും

1. ഈ കലഹിയ്ക്കുന്നതിനു് സാധകമായി യാതൊന്നും പ്രസിദ്ധീകരിച്ചിട്ടില്ല.

വഞ്ചിപതിമാരുണ്ടായിരുന്നുവെന്നുമാത്രമല്ലേ വരുന്നുള്ളു? ഇതുപോലെതന്നെ 'മുന്നമേയുള്ള വഞ്ചിമന്നർ' വേണാട്ട് രാജാവായതു് കവിയുടെ പ്രസ്താവനകൊണ്ടു മാത്രമല്ലേ? ആ കൂട്ടരെ നോക്കുമ്പോൾ, അയ്യരുദ്ധരിച്ച ഭാഗത്തിൽ നിന്നു വഞ്ചി വേണാട്ട് രാജാവിന്റെ സ്ഥാനപ്പേരാകുന്നതു് അയ്യരുടെ അഭ്യൂഹബലംകൊണ്ടു് മാത്രമാണു്. ഇനി അയ്യർ ഉദ്ധരിക്കാത്തതായ ഒരു ഭാഗംകൂടി പ്രസ്തുതകൃതിയിൽനിന്നുദ്ധരിക്കട്ടെ!

'നീലവട്ടത്തെ നേരെ പിടിപ്പിച്ചു
നിന്നരുളി സമസ്തജനത്തൊടും
എന്നതല്ലന്നോ മന്നവൻ ചിറവായി
നീതിയോടെ മൂപ്പുവാഴുന്ന മന്നനും
ഒന്നൊഴിയാതെ ഇളംകൂറു് വാഴുന്നമന്നനും
ഒക്കവെ തങ്ങളമാത്യജനത്തൊടും'

ഇതിൽനിന്നു് തെളിയുന്നതു് ആ സമരോത്സവം കാണ്മാൻ ചിറവായി മൂത്തവരും ഇളംകൂറായ അദ്ദേഹത്തിന്റെ അനന്തരവന്മാരും ഉണ്ടായിരുന്നുവെന്നുള്ളതാണു്. ഇവർതന്നെയല്ലേ വഞ്ചിയിൽ വാണിരുന്നവരാകിയ മന്നർ? ഈ അഭ്യൂഹം ശരിയാണെങ്കിൽ, അയ്യർ വായനക്കാരെ തെറ്റിദ്ധരിപ്പിക്കുകയാണു് ഈ പ്രകൃതത്തിൽ ചെയ്തിട്ടുള്ളതു്.

838-ാമാണ്ടിനു ശേഷമുൽകൃതമായിരിക്കാവുന്ന പടപ്പാട്ടിൽനിന്നു് ഉദ്ധരിച്ച ഭാഗത്തിൽ[1] കാണുന്ന വഞ്ചി

1. ഉദ്ധൃതഭാഗങ്ങളിൽ സ്ഥാനം ആവശ്യപ്പെട്ടതായിട്ടോ, സ്ഥാനം കൊടുത്തതായിട്ടോ പറഞ്ഞുകാണുന്നില്ല.

പൻ മന്നൻ, വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, മഹാരാജാവാണെന്നു സമ്മതിച്ചാൽക്കൂടി, ആയതു് ഞങ്ങളുടെ മതത്തിനു ബാധകമല്ല. ഇദ്ദേഹം മന്നനായ വീരകേരളവർമ്മ രാജാവാണെങ്കിൽ 798-ാമാണ്ടിലെ മതത്തിന്റെ ഫലമായിട്ടേ ഇതു് എടുക്കേണ്ടതുള്ളൂ.

ക്ഷേത്രഗ്രന്ഥവരി അടിസ്ഥാനപ്പെടുത്തി 853-ാമാണ്ടിൽ വഞ്ചി മാർത്താണ്ഡവർമ്മത്തമ്പുരാനെയും, ഉണ്ണികൊച്ചുപണ്ടാരത്തിൽ എന്നൊരു തമ്പുരാനെയും അയ്യർ പ്രസ്താവിച്ചുകാണുന്നുണ്ടു്. ഗ്രന്ഥവരിയിൽനിന്നു സംഗ്രഹിതമെന്നു പറഞ്ഞിട്ടുള്ള രാജാവലിയിൽ 849 മുതൽ 852 വരെ കീഴ്പ്പേരൂർ ഇപ്പാപ്പി മൂത്തവരായി കൊച്ചുപണ്ടാരത്തിൽ വീരമാർത്താണ്ഡവർമ്മ ഉണ്ടായിരുന്നതായി പ്രസ്താവിച്ചിട്ടുണ്ടു്. വീരമാർത്താണ്ഡവർമ്മ ഈ പ്രകൃതത്തിൽ അയ്യരുടെ കയ്യിൽ വഞ്ചിമാർത്താണ്ഡവർമ്മാവായി പരിണമിച്ചു് അദ്ദേഹത്തിന്റെ സ്ഥാനപ്പേരായ കൊച്ചുപണ്ടാരത്തിൽ എന്നതു് അയ്യരുടെ കയ്യിൽ എത്തിയപ്പോൾ ഒരു തമ്പുരാനുമായി. ഈ മറിമായം ഞങ്ങൾക്കു് മനസ്സിലാകുന്നില്ല. മനസ്സിലാകുന്ന സംഗതി ഒന്നു മാത്രം: പുരാതനവസ്തുപരിശോധകനും അയ്യരും രണ്ടുവിധത്തിൽപ്പറയുന്നു. മാത്രമല്ല, പുരാതനവസ്തു പരിശോധകൻ വേണാട്ടു് വർത്തമാനം പറഞ്ഞിട്ടേയില്ല. പുറമെ, 852-ൽ ഇപ്പാപ്പി കീഴ്പ്പേരൂർ ചിറവായി മൂത്തവരായി ഒരു വീരരവിവർമ്മാവിനെയും ഉമയമ്മറാണിയെയും കൂടി പറഞ്ഞുകാണുന്നതു് അയ്യർ ഇവിടെ തീരെ വിസ്മരിച്ചു.

'ശ്രീപതിയാകുന്ന സ്യാനന്ദൂരേശൻ' ഏവരുടെ കുലദൈവതമാണോ അവരെല്ലാവരും വഞ്ചിവാസികളാണെന്നു് അയ്യരഭിമാനിക്കുന്നു! ഈ മതം അയ്യർ ആന്തരമായി വിശ്വസിക്കുന്നുണ്ടെങ്കിൽ, വേണാട്ടുവാസികൾ—ഇതിൽ വേണാടർകോനും ഉൾപ്പെടുന്നതാണു്—വഞ്ചിവാസികളാകുന്നതല്ല. എന്തുകൊണ്ടെന്നാൽ തിരുവനന്തപുരത്തിനു് തെക്കുള്ള വിഴിഞ്ഞത്തിനു തെക്കോട്ടുള്ള ഭൂഭാഗമാണു് വേണാട്. മാത്രമല്ല, ഈ ന്യായം സാമാന്യമായി സ്വീകരിക്കാമെങ്കിൽ, അയ്യരുടെ അഭിപ്രായത്തിൽ വേണാട്ടു് രാജാവായ സംഗ്രാമധീരരവിവർമ്മകുലശേഖരദേവനും അദ്ദേഹത്തിന്റെ പ്രജകളും പാണ്ഡ്യരായിത്തീരുന്നതാണു്.[1] ഇത്തരത്തിൽ ഒന്നാമതും ചരിത്രത്തിനു് യോജിച്ചതുമാണു്. പാണ്ഡ്യരാജാക്കന്മാർ പല തവണയും വേണാട്ടു് കീഴടക്കി അവിടെ ആധിപത്യം വഹിച്ചിട്ടുണ്ടു്. ഇതു് സ്വീകാര്യമാണെങ്കിൽ വേണാട്ടു് സ്വരൂപത്തിനു് ചേരവംശജത്വം ഇല്ലാതാകും.

പ്രതാപശാലിയായ മാർത്താണ്ഡവർമ്മമഹാരാജാവു് കൊട്ടാരക്കര കീഴടക്കുന്നതിനു മുമ്പുതന്നെ വഞ്ചിയെന്ന ബിരുദം ഉപയോഗിച്ചിരുന്നവരത്രെ. പക്ഷെ, ദിഗ്വിജയത്തിനുമുമ്പു് അദ്ദേഹം ചിറവായി മൂത്തവരായിരുന്നുവെന്നു് മുമ്പുതന്നെ ആറാർ കുഞ്ഞൻപിള്ളയോടി അഭിപ്രായപ്പെട്ടിട്ടുള്ളതിനുപുറമെ, ആ തിരുമേനിയുടെ 923-ാമാ

1. രൂപകസാമ്യമുള്ളതെന്നായ രവിവർമ്മകുലശേഖരന്റെ പരദേവത ശ്രീരംഗനാഥസ്വാമിയായിരുന്നുവെന്നു് അദ്ദേഹത്തിന്റെ ശ്രീരംഗശാസനത്തിൽനിന്നു് തെളിയുന്നുണ്ടു്.

ളിലെ അരുവാമൊഴി ശിലാശാസനത്തിലും,[1] രാജ്യസമർപ്പണാവസരത്തിൽക്കൂടിയും; അദ്ദേഹം ചിറവായിരുതവരായിട്ടാണ് അഭിമാനിക്കുന്നതു്. ഈ സംഗതി അയ്യർ വിസ്മരിച്ചിരിക്കുന്നു. മാർത്താണ്ഡവർമ്മമഹാരാജാവിൻെറ ദിഗ്വിജയത്തിനുശേഷം തിരുവിതാംകൂർ മഹാരാജാക്കന്മാർ വഞ്ചിപതിത്വം ഉപയോഗിച്ചിരുന്നു; അതിനു മുമ്പിൽ ഉപയോഗിച്ചിരുന്നില്ല എന്നുള്ള അയ്യരുടെ മതത്തിനു് ഇതു് ഒട്ടുംതന്നെ ബാധകവുമല്ല.

പൂർവ്വോക്തങ്ങളായ രേഖകളെക്കൊണ്ടുമാത്രം വഞ്ചി എന്നതു് വേണാട്ടു് രാജാവിൻെറ പണ്ടുപണ്ടേയുള്ള സ്ഥാനപ്പേരാണെന്നു് വെളിപ്പെടുമെന്നോ, അഥവാ വെളിപ്പെട്ടിട്ടില്ലെന്നോ, അയ്യർ ശഠിക്കുന്നുണ്ടെങ്കിൽ, അയ്യരുടെ അഭിസന്ധിയെന്തെന്നു് പ്രത്യക്ഷമാകും. വഞ്ചിയെന്ന ഉപപദം ആരുതന്നെ ഉപയോഗിച്ചാലും വേണ്ടതില്ല—പാളിവഞ്ചിയെന്നു് വിളിച്ചുപറഞ്ഞാലും വേണ്ടതില്ല—ഉപയോഗിച്ചില്ലെങ്കിലും വേണ്ടതില്ല, ഒന്നു് വേണാട്ടധിപന്മാരുടെ, അതായതു് തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ, പണ്ടുപണ്ടേയുള്ളതായ സ്ഥാനപ്പേരാണെന്നു് മാത്രം; പോരാ. ഈ പേരു് വേറെ ആരെങ്കിലും ഉപയോഗിച്ചിട്ടുണ്ടെങ്കിൽ, ഒന്നുകിൽ അവരെല്ലാവരും വേണാട്ടു് രാജാക്കന്മാർ ആയിരിക്കണം; അല്ലെങ്കിൽ വേണാടോടുകൂടി തങ്ങൾക്കുള്ളതോ ഉണ്ടായിരുന്നതോ ആയ സംബന്ധത്തിൻെറ മേന്മയെ കാണിക്കുവാൻ അതു് സ്വീകരിച്ചവരായിരിക്കണം! അന്യാദൃശമായ ഈ അഭിസന്ധി മഹാകവി ചരിത്രയാത്രിയായ അയ്യർക്കു് എത്രയും ശ്ലാഘനീയംത

1. ടി-എ-എസ്സ് പുസ്തകം VI ഭാഗം 100 നോക്കുക.

ന്നെ. പക്ഷെ, അദ്ദേഹത്തിന്റെ മതം എല്ലാവരും — കവികൾ മാത്രം പോരാ ഗവേഷകന്മാരും കൂടി— സമ്മതിക്കണമെന്നു് ഐതിഹ്യത്തേക്കാൾ ശാസ്ത്രജ്ഞന്മാർക്കും കൂടി ഓർക്കുമ്പോഴാം വിജാതീയമായ ഒരു മനഃസ്ഥിതിയുടെ യഥാർത്ഥസ്വരൂപം അല്പമെങ്കിലും വായനക്കാർക്കു് മനസ്സിലാകുന്നതാണു്. ചുരുക്കിപ്പറയുകയാണെങ്കിൽ, സന്ദിഗ്ദ്ധങ്ങളും അനിശ്ചിതങ്ങളും അനുപപന്നങ്ങളും ആയ ചില രേഖകളെ ഉദ്ധരിച്ചു്, അവയിൽക്കാണുന്ന വഞ്ചിയെല്ലാം വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, മഹാരാജാവിന്റെ ബിരുദമാണെന്നു് ഉൽഘോഷിക്കുക മാത്രമാണു് അയ്യർ ഈ പ്രകൃതത്തിൽ ചെയ്തിട്ടുള്ളതു്. വഞ്ചി വേണാട്ടു് ഏകീകരണവിഷയത്തിൽ ലക്ഷ്യലക്ഷ്യങ്ങളെ സ്വയം തോലനം ചെയ്യാതെ പരപ്രോക്തങ്ങളായ ചില അഭ്യൂഹങ്ങളെ ചരിത്രസംഗതികളായി സ്വീകരിച്ചുപോരുന്ന സാധാരണ ജനങ്ങളെക്കൂടി ഈ വിഷയത്തിൽ വസ്തുസ്ഥിതി മനസ്സിലാകാതാക്കി എന്നുള്ളതു് മാത്രമാണു് ദീർഘമായ അയ്യരുടെ ഈ ചർച്ചയുടെ ഫലം. ഇത്തരത്തിൽ കെട്ടിച്ചമച്ചുണ്ടാക്കുന്നതു് ചരിത്രമല്ല എന്നു മാത്രമേ ഇവിടെ പറയേണ്ടതുള്ളു.[1]

---

1. വഞ്ചിപാലബിരുദു് തിരുവിതാംകൂർ മഹാരാജാക്കന്മാർ 900-ാമാണ്ടിനു ശേഷം മാത്രമേ ഉപയോഗിച്ചിട്ടുള്ളു എന്നാണല്ലോ അയ്യരഭിപ്രായപ്പെട്ടതു്. ഈ മതം അനുസരിക്കുന്നതിലേക്ക് അയ്യർ [illegible] ലക്ഷ്യമായി [illegible] സംഗതി വഞ്ചിയെന്ന പേർ [illegible] ഏതോ ഒരു [illegible]; പ്രസ്തുത കാലത്തിനുശേഷം [illegible] ഉപയോഗിച്ചിട്ടുണ്ടെന്നു [illegible] മതം [illegible] സമ്മതിച്ചുകൊണ്ടു് അയ്യർ [illegible] ചെയ്യുന്നു!

# 6. വേണാടും സാഹിത്യവും

തിരുവിതാംകൂറും സാഹിത്യവുമെന്ന വിഷയത്തെപ്പററിയാണു് അയ്യർ മൂന്നാമതായി ചർച്ചചെയ്തിട്ടുള്ളതു്. ഈ ചർച്ചയുടെ സാരമൊന്നുമാത്രം: മദ്ധ്യകേരള തിരുവിതാംകൂറിൽ ഉണ്ടായിരുന്ന എല്ലാ രാജകുടുംബങ്ങളും വേണാട്ടിന്റെ താവഴികളാണു്; അതിനാൽ അവ ഭാഗത്തു എവിടെ ഉണ്ടായ സാഹിത്യവും തിരുവിതാംകൂർ മഹാരാജാവിന്റെ ആഭിമുഖ്യത്തിൽ ഉണ്ടായതാണു താനും. ആദ്യമൊരു അത്ഭുതം വേദം കാവ്യം, രണ്ടാമത്തേതു് സ്തുതി. ഇത്തരം സ്തുതിപാഠകന്മാരുള്ള കാലം വരെ നമ്മുടെ മഹാരാജാക്കന്മാരുടെ യശസ്സിനു യാതൊരു ഹാനിയും സംഭവിക്കുന്നതല്ല.

ആദിത്യാന്വയശേഖരം ബഹുമാനാദർശം പ്രാപ്യ വാങ്മയം!
തേജോമയസന്നിധാനത്തിൽ സപദം പശ്യന്നശ്രുതി!!

എന്നുള്ള ആശീർവചനത്തോടെ ആധുനികകാലത്തിലെ ഒരു ഉദാഹരണത്തിൽനിന്നും നമ്മുടെ മഹാകവിയാണെന്നുള്ള വാസ്തവമാണു് അദ്ദേഹത്തിന്റെ ഈ ദീർഘചർച്ചയിൽ സ്പഷ്ടമായിത്തെളിയുന്നതു്.

തമിഴ് സാഹിത്യത്തിൽപ്പെട്ട ചേര തിരുവിശൈപ്പാ ഗാനകാരന്മാരിൽ രണ്ടു വേണാട്ടടികളായിരുന്നുവെന്നു അയ്യർ പറയുന്നതു് ശരിയായിരിക്കട്ടെ. ഇതിൽപ്പെട്ട വേണാട്ടടികൾ ക്രി. പി. പത്താം ശതകത്തിൽ ജീവിച്ചിരുന്നു കൊള്ളട്ടെ. ഇദ്ദേഹം തമിഴ്കവനംചെയ്ത ഒരു കേരളകവിയായി പരിലസിച്ചുകൊള്ളട്ടെ. [1] ഇതുകൊണ്ടു

1. പ്രസ്തുത ഗ്രന്ഥം സംഗതികളും വാസ്തവമാണെന്നു സമ്മതിക്ക

ആ തിരുമേനിക്കു തമിഴ് സാഹിത്യത്തിൽ അഭിനിവേശമുണ്ടായിരുന്നു എന്നല്ലാതെ അദ്ദേഹം നമ്മുടെ സാഹിത്യലതകളെ പോഷിപ്പിച്ചുവെന്നു എങ്ങിനെ സിദ്ധിക്കുന്നു? ക്രി. പി. പന്ത്രണ്ടാം ശതകത്തിൽ ജീവിച്ചിരുന്നുവെന്നും ദ്രാവിഡഗാനങ്ങളെ നിർമ്മിച്ചുവെന്നും അയ്യർ പറയുന്ന [1] വഞ്ചിമാർത്താണ്ഡനെപ്പററിയും ഇതുതന്നെയാണ് പറയുവാനുള്ളൂ. രാമചരിതത്തിന്റെ കർത്താവായ ചീരാമകവി വേണാട്ട് രാജാവായിരുന്നുവെന്നുള്ള അയ്യരുടെ അഭിപ്രായം സർവ്വവിദിതമാണെങ്കിലും സർവ്വസമ്മതമായിട്ടുള്ളതല്ല. അഭിജ്ഞനെന്നു അയ്യർ സമ്മതിക്കുന്ന പണ്ഡിതനായ ഗോപിനാഥറാവു മുതലായ തമിഴ്പണ്ഡിതന്മാർ ഈ ഗ്രന്ഥം മലയാളകൃതിയല്ലാ, തമിഴ് കൃതിയാണെന്നുകൂടി അഭിപ്രായപ്പെട്ടിട്ടുണ്ട്. ആയതിനാൽ ഇതൊരു മലയാളഗ്രന്ഥമെന്നു പറയുന്നതു തന്നെ സന്ദേഹാസ്പദം. ഈ സംഗതിയിരിക്കട്ടെ. കൊച്ചുണ്ണി തമ്പുരാൻ ഇതൊരു തിരുവിതാംകൂർ മഹാരാജാവിന്റെ കൃതിയായിരിക്കാമെന്നു അഭിപ്രായപ്പെട്ടു. അദ്ദേഹത്തെ പിന്തുടർന്നു ആ രാജാവു ആദിത്യവർമ്മാവായിരിക്കാമെന്നു വേറെ ചിലർ അഭിപ്രായപ്പെട്ടു. ചീരാമൻ എന്നു ഗ്രന്ഥത്തിൽ തന്നെ പറഞ്ഞിട്ടുള്ളതുകൊണ്ട് ഗ്രന്ഥകാരൻ ആദിത്യനല്ലാ രാമനാണെന്നു അയ്യർ സ്ഥാ

---

ന്നതിലേക്കു അയ്യർ യാതൊരു തെളിവും കാണിച്ചിട്ടില്ല. അയ്യർ ഉദ്ധരിച്ചു പറഞ്ഞുവെന്നുള്ളത് — ആയാലും മഹാകവിവചനം — അതെന്തായിരിക്കമെ ഇതുകൂടി പ്രമാണ മത്രേ?

1. ഇതിനും മഹാകവിവചനമല്ലാതെ വേറെ തെളിവൊന്നും പറഞ്ഞുകാണുന്നില്ല.

പിച്ചു. അതിന്റെ ശേഷം നെടുങ്ങാടിയുടെ അഭിപ്രായം സ്വീകരിച്ചു്, ശ്രീയെന്ന പദം എഴുതീട്ടുള്ളതുകൊണ്ടും, പത്മനാഭസ്വാമിയെ സ്തുതിച്ചിട്ടുള്ളതുകൊണ്ടും ഗ്രന്ഥകാരൻ വേണാട്ടു് രാജാവായിരിക്കാം എന്നു വിജ്ഞാനദീപികയിൽ പ്രഥമതഃ അഭ്യൂഹിച്ചു. 371-ാമാണ്ടിലെ ഒരു ശിലാശാസനത്തിൽ ഒരു ശ്രീരാമ വീരവർമ്മാവെന്ന പേരിൽ ഒരു വേണാട്ടു് രാജാവിനെ കണ്ടെത്തിയപ്പോൾ ഇദ്ദേഹമായിരിക്കാം രാമചരിതകർത്താവു് എന്നു വീണ്ടും അഭ്യൂഹിച്ചു. അന്നത്തെ അഭ്യൂഹം ഇപ്പോൾ നിശ്ചയമാക്കി ഉത്തരം ഉദ്ഘോഷിച്ചിരിക്കുന്നു. എന്തൊരു ഗവേഷണ സ്വാതന്ത്ര്യം! ഊരും പേരും കാലവും അനിർജ്ഞാതമായ ഒരു കവി തന്റെ പേരോടൊപ്പം ശ്രീയെന്നെഴുതിയതുകൊണ്ടും പത്മനാഭസ്വാമിയെ സ്തുതിച്ചതുകൊണ്ടും ആ കവി വേണാട്ടു് രാജാവായിരിക്കണമത്രെ! വേണാടൊട്ടു ഭരിച്ചിരുന്ന പ്രാചീനതമവും രാമനാമാങ്കിതവും ആയ ഒരു വർമ്മാവു് 371-ാമാണ്ടിലെ ശിലാരേഖയിലാണു് കണ്ടെത്തീട്ടുള്ളതു്. വീരവർമ്മാവിന്റെ പേരോടുകൂടി രാമനെന്ന ഉപപദം ചേർപ്പിച്ചിട്ടുള്ളതുകൊണ്ടു് ഗ്രന്ഥകാരൻ ഇദ്ദേഹമായിരിക്കണം. അതുകൊണ്ടു് കവിയുടെ കാലവും നിർണ്ണീതമായി; കൊല്ലം 371-ാമാണ്ടിനടുത്തു് ഒരു രാമർ തിരുവടിയെ കണ്ടെത്തീട്ടില്ല. ഇദ്ദേഹത്തിനു വേണാടിനോടുള്ള ബന്ധം സന്ദിഗ്ധമാകയാലാണോ ആവോ അദ്ദേഹത്തെ ഈ കവിയായി 'പരിണമിപ്പിക്കാത്തതു്'? താൻ എന്തുതന്നെ പറഞ്ഞാലും മലയാളം മാത്രം വായ

ഠ്യമായി സ്ഥാപിക്കേണ്ടതുണ്ടു്. [1] ഇതു് സ്ഥാപിച്ചിട്ടു മില്ല. വസ്തുസ്ഥിതിയിങ്ങനെയിരിക്കെ അനിശ്ചിതമായ ഒരു പൂർവ്വകാലത്തു വേദാഭ്യാസനിരതന്മാരായ ബ്രാഹ്മണരുടെ ഒരു സമൂഹം തെൻകേരളത്തിൽ ഉണ്ടായിരുന്നുവെന്നുള്ളതുകൊണ്ടുമാത്രം വേണാട്ടിലെ അരചരായ തിരുവിതാംകൂറിലെ, മഹാരാജാക്കന്മാർ അക്കാലത്തുതന്നെ നമ്മുടെ സാഹിത്യലതകളെ വഴിപോലെ സംവർദ്ധിപ്പിച്ചു പോന്നിരുന്നുവെന്നു അയ്യർ അഭിപ്രായപ്പെടുന്നു! ഇതുതന്നെയാണോ യഥാർത്ഥമായ ഗവേഷണം?

കൊല്ലവർഷം ആറാം ശതകത്തിൽ രചിതമെന്നു പറയപ്പെടുന്ന ദ്വീപത്തിൽനിന്നുദ്ധരിച്ചിട്ടുള്ള ഭാഗം തെളിയിപ്പിക്കുന്നതു് കന്യാകുമാരി മുതൽ വർക്കല വരെ പല പുണ്യക്ഷേത്രങ്ങളുണ്ടായിരുന്നുവെന്നുള്ളതാണു്. തന്നാമസങ്കീർത്തനം ഞങ്ങളുടെ ലേഖനത്തിനു വിഷയമല്ല. ഈ വർണ്ണനകൊണ്ടു് കവി തിരുവിതാംകൂർകാരനാം, അദ്ദേഹത്തിന്റെ പുരസ്കർത്താവു് വേണാട്ടു് മഹാരാജാവുമാണെന്നു അയ്യർ അഭ്യൂഹിക്കുന്നുണ്ടെങ്കിൽ അതൊരു മിഥ്യാനുമാനം മാത്രമാണു്.

ലീലാതിലകത്തിനു മുമ്പുണ്ടായിട്ടുള്ളതായിരിക്കാവുന്ന മണിപ്രവാളം കാവ്യത്തിൽനിന്നു ഉദ്ധരിച്ചിട്ടുള്ള

---

1. ഈ സംഗതി സ്ഥാപിച്ചുകിട്ടണമെങ്കിൽ ആ കവിയുടെ കാലത്തു് കന്യാകുമാരി മുതൽ വർക്കലവരെ വേണാട്ടു രാജ്യമുണ്ടായിരുന്നുവെന്നു സ്ഥാപിക്കേണ്ടതുണ്ടു്. അതല്ല ക്രി-പി-പത്താം ശതകത്തിലാണ് കവി ജീവിച്ചിരുന്നതെങ്കിൽ തിരുവിതാംകോട്ടിനെയും ചേരമ ചന്ദ്രനേയും തൃക്കുലശേഖരപുരത്തെയും, കാന്തളൂർശാലയേയും മററും എന്തുകൊണ്ടു് വർണ്ണിക്കുന്നില്ല? പറഞ്ഞ കവിദൃഷ്ടിയിൽ ഇത്തരം സംഗതികളൊന്നും പെടുന്നില്ലായിരിക്കാം.

ഭാഗം തെളിയിക്കുന്നതു്, തിരുവനന്തപുരത്തു് അക്കാലത്തു് ഒരു കവിയുണ്ടായിരുന്നുവെന്നുമാത്രമാണു്. തിരുവനന്തപുരത്തെ ഉടമസ്ഥൻ എല്ലാകാലത്തും വേണാട്ടധിപൻ അല്ലെന്നു് ചരിത്രരേഖകൾ തെളിയിച്ചിട്ടുള്ള സ്ഥിതിക്കു്, പ്രസ്തുത കവിയുടെ പുരസ്കർത്താവു് തിരുവിതാംകൂർ മഹാരാജാവായിരുന്നുവെന്നു് എങ്ങനെ സിദ്ധിക്കും? അയ്യരുടെ അഭ്യൂഹം സമ്മതിച്ചാൽക്കൂടി കിട്ടുന്ന സംഗതി, ആ രാജമണ്ഡലത്തിൽ അക്കാലത്തു് ഒരു കവിയുണ്ടായിരുന്നുവെന്നുള്ളതു് മാത്രമാണല്ലോ. ഇതുകൊണ്ടു് പറയാവുന്ന മെച്ചമെന്താണു്?

പ്രദ്യുമ്നാഭ്യുദയകർത്താവായ കൂപകക്ഷ്മാധരരവിവർമ്മകുലശേഖരന്റെ അപദാനങ്ങൾ സുവിദിതമാകുന്നു. അദ്ദേഹത്തിന്റെ കൃതിയിലാകട്ടെ, പരദേശത്തുള്ള ശിലാശാസനങ്ങളിലാകട്ടെ, തിരുവനന്തപുരത്തുതന്നെയുള്ള ശിലാശാസനത്തിലാകട്ടെ താൻ വേണാട്ടു് രാജാവായിരുന്നുവെന്നു പറഞ്ഞിട്ടില്ല. ത്രിഭുവനചക്രവർത്തിയെന്ന ബിരുദം അദ്ദേഹം അംഗീകരിച്ചുവെന്നുള്ളതുകൊണ്ടായിരിക്കുമോ അദ്ദേഹം വേണാട്ടിലെയും രാജാവായിരുന്നുവെന്നു് അയ്യർ അഭ്യൂഹിക്കുന്നതു്? വിശേഷിച്ചു് 1303-ൽ ഒരു രവികേരളവർമ്മരാജാവും, 1316-ൽ ഒരു മാർത്താണ്ഡവർമ്മ രാജാവും വേണാട്ടധിപതികളായിരുന്നു എന്നും ശിലാശാസനങ്ങളിൽനിന്നു തെളിയുന്നുണ്ടെന്നുള്ള സംഗതി പ്രത്യേകം സ്മർത്തവ്യമാണു്. വസ്തുസ്ഥിതിയിങ്ങനെയിരിക്കെ കൂപകരവിവർമ്മാവിനെ തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ ഒരു പൂർവ്വജൻ എന്നും, അന്യത്ര അവരുടെ

അരും ആയ രവിവർമ്മവെ ആദിത്യവർമ്മനാക്കി പരിണമിപ്പിച്ചു, അദ്ദേഹംതന്നെയാണ് വടശ്ശേരി ശിലാരേഖയിൽ സൂചിതനും വിദ്വാനുമായ ആദിത്യവർമ്മരാജാവ് എന്നു കല്പിക്കയാണ് അയ്യർ ചെയ്തിട്ടുള്ളതു്. അതായതു് സംഗ്രാമധീരനും സർവ്വാംഗനാഥനും ഒന്നാണത്രേ! സംഗ്രാമധീരൻ രൂപകരാജാവായിരുന്നു. സർവ്വാംഗനാഥൻ എന്നു രാജവംശജനെന്നു ഉദ്ധൃതഭാഗങ്ങളിൽ പറഞ്ഞിട്ടില്ലെങ്കിലും അയ്യർ കൃഷ്ണപിഷാരടി അദ്ദേഹം രൂപകാധികാരനാണെന്നു പറഞ്ഞിട്ടുണ്ടു്. [1] അതുകൊണ്ടു് രണ്ടാംകിത്തിൽ രൂപകാധികാരമായ ഈ രണ്ടു രാജാക്കന്മാരും വേണാട്ടു ഭരിച്ചിരുന്നവെന്നുള്ളതുകൊണ്ടു് വേണാട്ട് രാജാവു് സാഹിത്യത്തിനു വളരെ പ്രോത്സാഹനം നൽകിട്ടുണ്ടത്രേ!

ദശാവതാരസ്തോത്രത്തിലെ ആദിത്യവർമ്മാവ് ചിറവായനരേന്ദ്രവരൻ എന്നു് മുഖങ്ങളിലും പറഞ്ഞിട്ടുണ്ടു്. അവതരണദശകസ്തോത്രത്തിൽ പ്രസ്തുതനായ ആദിത്യവർമ്മാവ് വേണാട്ട് പരിപാലിച്ചിരുന്നവെങ്കിലും, ഈ

---

1. രവിവർമ്മകുലശേഖരൻെറ കാലത്തു് ആദിത്യവർമ്മാവ് ഇളയമൂപ്പിലായിരുന്നു. പരിച്ഛേദ് കീഴ്പ്പേരൂർ വംശത്തിൽ ഉൾപ്പെട്ടവരായ പുരുഷന്മാരായിരുന്നെന്നാണ് ശ്രീമാൻ കൃഷ്ണപിഷാരടിയുടെ അഭിപ്രായം. രവിവർമ്മാവ് ആദിത്യവർമ്മയുടെ ജ്യേഷ്ഠനാണെന്നു സമ്മതിച്ചിട്ടുള്ളതുകൂടി, ഈ അഭിപ്രായം പാടെ തെറ്റാണെന്നു പറയേണ്ടതില്ലെന്നു അറിയാവുന്നതാണ്. ഈ സംഗതിയിൽ ഒരു പ്രമാണങ്ങളും ഇല്ലായിരിക്കെ, സ്വീകരിച്ചിട്ടുള്ള പിഷാരടിയുടെ അഭിപ്രായമെന്തുകൊണ്ട് അയ്യർ എടുത്തുകാണിക്കുന്നില്ല? ഈ അഭിപ്രായവ്യത്യാസവും അയ്യർ ശരിപ്പെടുത്തിയിരിക്കുന്നു. ഇതല്ലാതെ സമ്മതിക്കുന്നതല്ല എന്നു മാത്രമേ ഞങ്ങൾക്കു പറയേണ്ടതുള്ളൂ.

രണ്ടു ആദിത്യവർമ്മന്മാരും ഒന്നാണെന്ന അയ്യർ അഭിപ്രായപ്പെട്ടിട്ടുള്ള സ്ഥിതിക്കു, ഇദ്ദേഹവും ചിറവായ് വംശജൻതന്നെയാണല്ലൊ! ചിറവായ് ആദിത്യവർമ്മാവു വേണാടും വഴിപോലെ പരിപാലിച്ചതുകൊണ്ടു്, അദ്ദേഹം ആ രാജ്യവും കീഴടക്കി ഭരിച്ചുവെന്നല്ലാതെ വേണാട്ടു വംശത്തിലെ അംഗമായിത്തീർന്നു് അയ്യരുടെ അഭ്യൂഹബലംകൊണ്ടു മാത്രമാണു്. [1]

അയ്യർ ചെയ്തിട്ടുള്ളതായ മറ്റൊരു ഏകീകരണത്തെ കുറച്ചൊന്നു വിശദീകരിച്ചു് അദ്ദേഹത്തിന്റെ ഗവേഷണചാതുര്യത്തെ സ്പഷ്ടമാക്കാം. സംഗ്രാമധീരനെന്ന ബിരുദമുള്ള (രവിവർമ്മ)രാജാവും സർവ്വാംഗനാഥനെന്ന ബിരുദമുള്ള (ആദിത്യവർമ്മ)രാജാവും—ആദിത്യനും രവിയും പര്യായശബ്ദങ്ങളാണല്ലൊ—ഒന്നാണെന്ന ആദ്യം അഭ്യൂഹിച്ചു. സർവ്വാംഗനാഥബിരുദ് വടശ്ശേരി കൃഷ്ണൻകോവിലിലെ ശിലാശാസനത്തിൽ പ്രശസ്തനായ ആദിത്യവർമ്മനുണ്ടെന്ന അഭ്യൂഹിച്ചിട്ടുള്ളതുകൊണ്ടു്—ഈ ആദിത്യവർമ്മൻ ഒരു രാജാവാണെന്നോ, അദ്ദേഹത്തിനു് സർവ്വാംഗനാഥനെന്ന ബിരുദമുണ്ടായിരുന്നുവെന്നോ, ശിലാരേഖയിൽ പറഞ്ഞിട്ടില്ല എന്ന വസ്തുത ഓർക്കേണ്ടതുണ്ടു്—ഈ രണ്ടു ആദിത്യവർമ്മന്മാരും ഒന്നുതന്നെ എന്നു രണ്ടാ

---

1. ഒരു രാജ്യത്തിന്റെയും കർത്താവു് ഒരേ കാലത്തൊന്നും, ശാസനത്തിൽ പ്രശസ്തനായ ആദിത്യവർമ്മാവു് വേണാട്ടു് പരിപാലിച്ചിരുന്നുവെന്നും നിശ്ചയിക്കുവാൻ യാതൊരു തെളിവുമില്ലെന്നു് ശ്രീമാൻ എ. എസ്സ്. രാമനാഥയ്യർ മിത്തിക് സൊസൈറ്റി പ്രസിദ്ധീകരണത്തിന്റെ പതിനഞ്ചാം പുസ്തകം 59-ാം പേജു് സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടെന്നുള്ള സംഗതി ഇവിടെ പ്രത്യേകം ഓർക്കപ്പെടുന്നു്.

മതായി അഭ്യൂഹിച്ചു. മുൻപ്രസ്താവിച്ച ഭാഷാശാസ്ത്രങ്ങളിൽ ആദ്യത്തേതിലെ ചിറവായ് നരേന്ദ്രവരനായ ആദിത്യവർമ്മനും, രണ്ടാമത്തേതിൽ വേണാട്ട് ഭരിച്ചിരുന്നുവെന്നു വർണ്ണിച്ചിട്ടുള്ള ആദിത്യവർമ്മനും ഒന്നുതന്നെയെന്നു മൂന്നാമതായി അഭ്യൂഹിച്ചു. സർവ്വാംഗനാഥചരിതമില്ലാത്ത ഈ ആദിത്യവർമ്മനും ഏതൽചരിത്രധാരിയെന്നു അഭ്യൂഹിച്ചിട്ടുള്ള ശിലാശാസനത്തിലെ ആദിത്യവർമ്മനും ഒന്നാണെന്നു നാലാമതായി അഭ്യൂഹിച്ചു. ഉത്തമവാകൃതിന്റെ ഒരു കയ്യെഴുത്തുപ്രതിയിൽ പറഞ്ഞിട്ടുണ്ടെന്നു പറയുന്ന ആദിത്യവർമ്മയശോഭൂഷണമെന്ന കൃതിയിലെ ആദിത്യവർമ്മനും—ഒരു രാജാവാണെങ്കിൽതന്നെ ഏതു രാജാവാണെന്നു നിശ്ചയമില്ല—അദ്ദേഹം തന്നെയായിരിക്കണമെന്നു അഞ്ചാമതായി അഭ്യൂഹിച്ചു. [1] ഒരു നാരായണന്റെ പുത്രനായ ഒരു വാസുദേവകവി എവിടെവെച്ചോ എഴു

1. സർവ്വാംഗനാഥന്റെയും ആദിത്യവർമ്മന്റെയും ശിലാശാസനങ്ങളെക്കുറിച്ച് ഞാനൊരു പ്രതിപാദിച്ചിട്ടുണ്ട്. ഇതിന്റെ ഒരു സംക്ഷേപം മലയാളത്തിൽ ഒരു മാസികത്തിലും പ്രസിദ്ധം ചെയ്തിട്ടുണ്ട്. ശ്രീ. മയാർ ഗോപിനാഥറാവു, പിഷാരോടി, അയ്യർ എന്നിവരുടെ അഭിപ്രായത്തോടു ഞാനും യോജിക്കുന്നില്ല. സർവ്വാംഗനാഥൻ എന്നു ആദിത്യവർമ്മന്റെ പേരാണെന്നു ശിലാശാസനത്തിൽനിന്നു സാധിക്കുന്നതല്ല. ആദിത്യവർമ്മാവിനു സർവ്വാംഗനാഥനെന്ന പേരുണ്ടായിരുന്നുവെന്നും ശിലാരേഖയിൽനിന്നു കിട്ടുന്നതല്ല. അതുപോലെ തന്നെ, സർവ്വാംഗനാഥനേയും ആദിത്യവർമ്മനേയും ഒരേ വ്യക്തിയാണെന്നും, മുറാക് വേണാട്, അതൊരു തിരുവിതാംകൂർ, ഭരിച്ചിരുന്നവനും ശിലാരേഖകളിൽനിന്നു സാധിക്കാവുന്നതല്ല; അവയിൽനിന്നു തെളിയുന്നതുമില്ല. ശിലാരേഖകളെ അടിസ്ഥാനപ്പെടുത്തിട്ടുള്ളതാണ് തന്റെ അഭിപ്രായമെന്ന് അയ്യർ അഭിമാനത്തോടുകൂടി പ്രതിപാദിച്ചിട്ടുള്ളത് ഒരു വസ്തുസ്ഥിതിയല്ല. സാധാരണ വായനക്കാർ ശിലാരേഖയെന്നു കേട്ട് പരിഭ്രമിക്കേണ്ടതുമില്ല.

പടയിൽവെച്ചോട്ടിപ്പിടിച്ചു, ഒരു പാണ്ഡ്യന്റെ തനയാം പത്മനാഭമേഗ്രാറിൽ എന്നുള്ള സംഗതി സാഹിത്യാഭിവൃദ്ധിയായി അയ്യർ അഭ്യൂഹിക്കുന്നുണ്ടോ? [1]

പുണ്യശ്ലോകന്മാരായ നിരണം കവികൾ ക്രി. പി. (? കൊ. വ.) ആറാം ശതകത്തിൽ ജീവിച്ചിരുന്നുകൊള്ളട്ടെ. [2] പക്ഷെ അതുകൊണ്ടുമാത്രം എന്തായി? കൊല്ലം എട്ടാം ശതകത്തിലെ ഉത്തരാർദ്ധത്തിലുംകൂടി നിരണം പ്രദേശം കൊച്ചിരാജാവിന്റേതായിരുന്നുവെന്നുള്ള സംഗതി ചരിത്രപാരംഗതനെന്നു നടിക്കുന്ന അയ്യർ എന്തുകൊണ്ടു് സൂചിപ്പിക്കുന്നില്ല? ഇതു മറന്നതോ മറച്ചതോ? ആയതുകൊണ്ടു് നിരണം കവികൾ നിരണംപാട്ടുകൾ എഴുതി എന്ന സംഗതി പ്രമാണിച്ചു് വേണാട്ടു രാജാക്കന്മാർ സാഹിത്യലതകളെ പോഷിപ്പിച്ചുവെന്നു് പറയാവുന്നതല്ല.

ഭൃംഗസന്ദേശത്തിലെ രാമവർമ്മാവിനെപ്പററി,

'യേന സ്വീതാം ജഗതി ജയസിംഹാന്വയോദാരകീർത്തിം'

എന്നും, കലാഭ്യുദയത്തിലെ രാമവർമ്മാവിനെപ്പററി,

'ശ്രീജയസിംഹരാജസന്താനരത്നാകരശീതതേജാഃ'

എന്നും, പ്രദ്യുമ്നാഭ്യുദയത്തിന്റെ പുണ്യകീർത്തിയായ

1. ശുക-വേണാട്ടു് എഴുതിയതും പ്രചരിപ്പിച്ചതും വേണാട്ടരചനായ രവിവർമ്മയു് സാഹിത്യനായകനായിരുന്നതിനെക്കുറിച്ചു പക്ഷെ, ചരിത്രലേഖകന്മാരെക്കൊണ്ടു ഈ രവിവർമ്മരാജ് ഉദയസംഗ്രാമധീര എന്ന അലങ്കരിച്ചിരുന്നുവെന്നു പറയുന്നതൊഴികെ ശുകസന്ദേശസംഭൃതമായ സാഹിത്യസ്ഥാനം വേണാട്ടിനാണു് ലഭിക്കുന്നതല്ല.

2. മററു ചില പണ്ഡിതന്മാർ എട്ടാം ശതകത്തിലാണു് ഇക്കവികൾ ജീവിച്ചിരുന്നതെന്നു് അഭിപ്രായപ്പെട്ടിട്ടുണ്ടു്.

രാജ്ഞി കൃപകകൃപാലമംഗലദേവതയെന്നും പറഞ്ഞിട്ടുള്ളതിൽനിന്ന് ഈ രാജ്ഞീരാജാക്കന്മാർ വേണാട്ടു രാജവംശത്തിൽപ്പെട്ടവരല്ലെന്നു നിശ്ചയം തന്നെ. വല്ല സ്വരൂപങ്ങളിലും പെട്ട രാജാക്കന്മാരെല്ലാവരും, ചില ചില കാര്യങ്ങളിൽ പ്രസ്തുതന്മാരായതുകൊണ്ടു മാത്രം, തിരുവിതാംകൂർ മഹാരാജാക്കന്മാരായി അയ്യരുടെ ദൃഷ്ടിയിൽ പരിണമിച്ചിരിക്കുന്നു!

യഥാർത്ഥകവിയെന്ന് അഭിമാനിക്കുന്ന അയ്യർ ഗവേഷണവിഷയത്തിലും സ്വാരസ്യം കാണിച്ചിട്ടില്ലെന്നില്ല. വേണാട്ടും കൃപകവും ഒന്നാണെന്ന് വരുത്താൻ അയ്യർ ചെയ്തിരിക്കുന്ന പ്രയത്നം നോക്കുക! ആററിങ്ങൽ തമ്പുരാട്ടിമാർ കൃപകരാജ്ഞിയെന്ന സ്ഥാനപ്പേരുണ്ടത്രെ. ഇതാരെങ്കിലും പേരായിരുന്നുവെന്നുള്ളതിനു വല്ല തെളിവുമുണ്ടോ? ഒരു കൃപകരാജ്ഞി ആററിങ്ങലുള്ള ഒരു ക്ഷേത്രം ജീർണ്ണോദ്ധാരണം ചെയ്തതായി ഒരു ശിലാരേഖയിൽ കാണുന്നതിനെ അടിസ്ഥാനപ്പെടുത്തി ഒരു പാശ്ചാത്യലേഖകൻ ആററിങ്ങലും കൃപകവും ഒന്നാണെന്ന് അഭ്യൂഹിച്ചു; ഈ അസൽപ്രലാപത്തെ വസ്തുസ്ഥിതികഥനമായി സ്വീകരിച്ചു നമ്മുടെ മഹാകവിയായ അയ്യർ ഈ രണ്ടു കൂട്ടങ്ങളും ഒന്നാണെന്ന് ഇതാ തീർത്തുപറഞ്ഞിരിക്കുന്നു! ഇതായിരിക്കുമോ യഥാർത്ഥചരിത്രഗവേഷണം? 1

1. ആററിങ്ങലും കൃപകവും ഒന്നാണെന്നു വാദത്തിനുവേണ്ടി മാത്രം സമ്മതിച്ചാൽക്കൂടി വേണാട്ടും, ആററിങ്ങലും ഭിന്നസ്വരൂപങ്ങളായിരുന്നുവെന്ന് തെളിയുന്നതല്ലേ? ഈ സംഗതിയെപ്പററി സ്റ്റേററ് മാന്വലിൽ (പുസ്തകം 1. ഭാഗം 388) പറഞ്ഞിട്ടുള്ളത് പ്രത്യേകം ശ്രദ്ധാർഹമാണ്. മാർത്താണ്ഡവർമ്മമഹാരാജാവിന്റെ കാലത്ത് ആ

ന്നു് ഉൽഘോഷിക്കത്തക്ക മനഃസ്ഥിതിയും അഭിസന്ധിയും ഇതരഗവേഷകന്മാൎക്കില്ലാത്തതിൽ അയ്യർ എന്തിനു കയൎക്കുന്നു? വസ്തുസ്ഥിതിയിങ്ങനെയിരിക്കെ, മിഥ്യാരൂപങ്ങളായ ചില അഭ്യൂഹപരമ്പരകളെക്കൊണ്ടു് താൻ വസ്തുത മുഴുവനും അന്യഥാകരിച്ചുവെന്നു നടിച്ചു്, ഒരു പ്രാമാണികന്റെ നിലയിൽ ഔദ്ധത്യത്തോടുകൂടി പ്രലപിച്ചു്, വാസ്തവം പറയുന്നവൻ വഞ്ചകനും വങ്കനും ആണെന്നു് ഉളുപ്പുകൂടാതെ പറയുന്ന മിസ്റ്റർ അയ്യൎക്കും അദ്ദേഹത്തിന്റെ ഗവേഷണസമ്പ്രദായത്തിനും ഒരു നമസ്കാരംചെയ്തുകൊള്ളട്ടെ. സാഹിത്യം ഗവേഷണം എന്നീ വിഷയങ്ങളിൽ നീതിന്യായം പരിപാലിക്കേണ്ടവൻ അയ്യരെ ചുമതലപ്പെടുത്തിട്ടുണ്ടെന്നു തോന്നിക്കുമാറു മുഷ്ടിയെടുത്തുകൊണ്ടും, അസഭ്യവാക്കുകൾ ഉപയോഗിച്ചുകൊണ്ടും, അഭ്യൂഹങ്ങൾ സത്യങ്ങളാകുന്നതല്ല, ബാധകങ്ങൾ സാധകങ്ങളാകുന്നതുമല്ല.

വെറും കെട്ടുകഥകൾ ചരിത്രങ്ങളല്ല എന്നുള്ള തത്വം പരിണതപ്രജ്ഞന്മാരൊന്നടങ്കം അഭിപ്രായപ്പെടുന്നെങ്കിലും വയോവൃദ്ധനായ അയ്യർ ഇതേവരെ ധരിക്കാത്തതിൽ, അഥവാ ധരിച്ചിട്ടുണ്ടെങ്കിൽ മറന്നുകളഞ്ഞതിൽ, ശേഷമുള്ളവർ പരിതപിച്ചുകൊള്ളുന്നു. മഹാകവിയെന്ന സ്ഥാനം ലഭിച്ചിട്ടുള്ള അയ്യർ തന്റെ ഭാവനാശക്തിയേയും ശബ്ദകോലാഹലത്തേയും ഗവേഷണവിഷയത്തിൽനിന്നു പിൻവലിച്ചു കാവ്യവിഷയത്തിൽ പ്രവൎത്തിപ്പിച്ചാൽ അതുതന്നെയായിരിക്കും തനിക്കും, ഒരു പക്ഷേ കൈരളിക്കും, അഭിമാനാസ്പദമായ്വന്നുകൂടി ഞങ്ങൾ ഇത പ്രകൃതത്തിൽ അഭിപ്രായപ്പെട്ടാൽ അതു് ഒരു അധികപ്രസംഗമാകയില്ലെന്നു കരുതിപ്പറയേണ്ടതായി തീൎന്നിരിക്കുന്നു.

# 7. തിരുവിതാംകൂർ ചരിത്രജ്ഞാനം.

തിരുവിതാംകൂർ രാജ്യചരിത്രം ഗുരുമുഖത്തിൽനിന്നു ഞങ്ങൾ പഠിച്ചിട്ടില്ല. പാഠപുസ്തകമായി എഴുതിട്ടുള്ള ശ്രീമാൻ കൃഷ്ണപ്പിഷാരടിയുടെ പുസ്തകവും പഠിച്ചിട്ടില്ല. ഈ സംഗതി രണ്ടും വാസ്തവംതന്നെ. പക്ഷെ, ഈ വിഷയത്തിൽ ഞങ്ങളും കുറച്ചു ചിലതെല്ലാം ധരിച്ചിട്ടില്ലെന്നില്ല. അതു് അടിസ്ഥാനപ്പെടുത്തി അവർ നിർദ്ദേശിച്ചിട്ടുള്ള ചില ചരിത്രസംഗതികളെ പരാമർശിക്കുന്നതു് തിരുവിതാംകൂർ ചരിത്രം മനസ്സിലാക്കുന്നതിനു ഏറക്കുറെ സഹായിക്കുന്നതാണു്.

തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ പരമ്പരയെക്കുറിക്കുന്ന ഒന്നിലധികം ആവലികൾ ഇപ്പോൾ ലഭ്യങ്ങളായിട്ടുണ്ടു്. ശിലാശാസനങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള ആവലി ഒന്നു്; ക്ഷേത്രഗ്രന്ഥവരിയിൽനിന്നു സംകലിതമായ ആവലി മറ്റൊന്നു്; ഡൈനാസ്റ്റിക് റിക്കാർഡിൽനിന്നുണ്ടാക്കിട്ടുള്ളതു വേറൊന്നു്. ഇത്രയുംകൊണ്ടു് അവസാനിച്ചിട്ടില്ല. ശങ്കുണ്ണിമേനവന്റെ തിരുവിതാംകൂർ ചരിത്രത്തിലുള്ള ആവലി ഇവയിൽനിന്നു ഭിന്നമാണു്. സ്റ്റേറ്റ് മാന്വലിലുള്ള ആവലിയും ഗണ്യമാണല്ലോ. ഇങ്ങനെ കുറഞ്ഞതു് അഞ്ചു രാജാവലികൾ ഗവേഷകന്നു ഇപ്പോൾ ലഭ്യമായിട്ടുണ്ടു്. ഇവയെ താരതമ്യപ്പെടുത്തി നോക്കിയാൽ അന്യോന്യവിരുദ്ധങ്ങളായ പല നാമധേയങ്ങളും ഭരണകാലങ്ങളും കാണാവുന്നതാണു്. ആയതിനാൽ ഇവ ഓരോന്നും ശരിയായിരിപ്പാൻ തരമുള്ളതല്ല. ഇവയിൽ

കളെ വഞ്ചിയെന്ന ഉപയോഗിച്ചിട്ടുള്ളതായി ഒരു കുറിപ്പു മാത്രമെ കാണുന്നുള്ളു. 900-ാമാണ്ടിനു മുമ്പ് ഇരുനൂററിൽപ്പരം രാജാക്കന്മാരുടെ നാമധേയങ്ങളുള്ളതിൽ നാലു പേരോട് ചേർത്ത മാത്രമെ കുലശേഖരപദം ഉപയോഗിച്ചിട്ടുള്ളു. ആദ്യമായി ഈ സ്ഥാനം ഉപയോഗിച്ചുകാണുന്നത് കൊ. വ. 664-ാമതിലെ കുറിപ്പിലാണ്; അതിൽ പ്രശസ്തനായ വീരകോദണ്ഡവർമ്മ മഹാരാജാവ് ജയസിംഹനാട്ടുജനനാണ്. അക്കാലത്തെ വേണാട് രാജാവ് ഒരു വീരവർമ്മാവാണ്. ഇതിൽനിന്നു തെളിയുന്നത് ഈ രണ്ടു സ്വരൂപങ്ങളും രണ്ടായിരുന്നവെന്നും, വേണാട് രാജാവ് കുലശേഖരബിരുദം ഉപയോഗിച്ചിരുന്നില്ലെന്നുമാണല്ലോ. ഈ ഗ്രന്ഥവരിയിൽ 731-ാമാണ്ടിൽ ഒരു വീരരവിവർമ്മകുലശേഖരനെക്കാണുന്നുണ്ട്. ഇദ്ദേഹം ആററിങ്ങൽ മൂത്ത തമ്പുരാനാണ്; അക്കാലത്തു ജയസിംഹനാട്ടുമൂത്തവരായിട്ട് പറഞ്ഞു കാണുന്നത് ഉണ്ണികേരളവർമ്മ രാജാവിനെയും വേണാട്ടിലെ, അതായത് തിരുവിതാംകൂറിലെ, രാജാവായിട്ട് ശങ്കരമേനോൻ പ്രസ്താവിച്ചിട്ടുള്ളത് ഉദയമാർത്താണ്ഡവർമ്മാവിനെയുമാണ്. ഡൈനാസ്റ്റിക്ക് റിക്കാർഡ്സുകളിൽനിന്നു 767, 784 എന്നീ കൊല്ലങ്ങളിൽ ഉണ്ടായിരുന്നതായിപ്പറയപ്പെടുന്ന രവിവർമ്മകുലശേഖരൻ കീഴ്പ്പേരൂർ തൃപ്പാപ്പി സ്വരൂപത്തിലെ അംഗമാണ്. ഈ രണ്ടു കുറിപ്പുകളിൽ പറയപ്പെടുന്ന രവിവർമ്മാവും ഒന്നാണെന്നു തീരുമാനിച്ചാൽകൂടി ഈകാലഘട്ടത്തിൽ വേറെയും പല രാജാക്കന്മാരെയും കാണു

ണ്ടു്. 769-മാണ്ടിൽ ഒരു രാമവർമ്മരാജാവു് ചിറവാ മൂത്തവരായി വാഴുന്നു; 771—779 എന്നീ വർഷങ്ങളിൽ ഈ സ്ഥാനം വഹിച്ചിരുന്നതു ഒരു രവിവർമ്മമഹാരാജാവാണു്. 779—807-ൽ കുലശേഖരവർമ്മാവു്—ഇവിടെ കുലശേഖരൻ സ്ഥാനപ്പേരല്ല തൃപ്പാപ്പിരൂപ്പിന്നല്ല താനും; അക്കാലത്തെ തൃപ്പാപ്പിരൂപ്പിനു ദേശിങ്ങനാടു് കീഴ്പേരൂർ രാമവർമ്മ മഹാരാജാവാണു്. 781-ാമാണ്ടിൽ ഒരു വീരമാർത്താണ്ഡവർമ്മ ഉണ്ടായിരുന്നതായിട്ടു ഒരു ശിലാരേഖയിൽ പ്രസ്താവിച്ചു കാണുന്നുമുണ്ടു്. ശങ്കുണ്ണിമേനവന്റെ അഭിപ്രായത്തിൽ 780 വരെ ഉദയമാർത്താണ്ഡവർമ്മരാജാവും, 780 - 81 എന്നീ കാലങ്ങളിൽ ഒരു ശ്രീവീരവർമ്മാ (രവിവർമ്മാ) യുമായിരുന്നുവത്രെ വേണാട്ടധിപതികൾ. ഈ രാജാക്കന്മാർക്കു് കുലശേഖര ബിരുദം ഉള്ളതായി പ്രസ്താവിച്ചിട്ടില്ല. കുലശേഖര പദം പ്രസ്തുതങ്ങളായ ആവലികളിൽ ഇത്രയും മാത്രമേ കാണുന്നുള്ളു. വസ്തുസ്ഥിതിയിങ്ങിനെയിരിക്കെ വഞ്ചിയെന്നും, കുലശേഖരനെന്നും ഉള്ള സ്ഥാനങ്ങൾ പണ്ടേ പണ്ടേതന്നെ വേണാട്ടു്, അതായതു് തിരുവിതാംകൂർ, മഹാരാജാക്കന്മാർക്കുണ്ടായിരുന്നുവെന്നു് അയ്യർ ഘോഷിക്കുന്നതിന്റെ അടിസ്ഥാനം എന്തെന്നു മനസ്സിലാകാവുന്നതല്ല. ഇതൊരു വെറും കെട്ടുകഥ എന്നു മാത്രമേ പറഞ്ഞുകൂടൂ.

ക്രി. പി. 1177 മുതൽ 1195 വരെ (അതായതു കൊ. വ. 352 മുതൽ 370 വരെ) വേണാട്ടു് ഭരിച്ചതു് ഉദയമാർത്താണ്ഡവർമ്മാവാണത്രെ! പുരാതനവസ്തുചരി

661-ാമാണ്ട് മേടം 1-ാംനു-യിലെ ശിലാരേഖയിൽ കാണുന്ന ജയസിംഹദേവനായിനാർ ഒരു കേരളവർമ്മാവായിരിക്കാം. 662-ാമാണ്ട് ചിങ്ങം 13-ാംനു- വേണാട് വാണിരുന്ന കീഴ്പ്പേരൂർ വീരആദിത്യവർമ്മാവും, തൃപ്പാപ്പൂർ കീഴ്പ്പേരൂർ മൂത്തവരായിരുന്ന് വീരരവിഉദയമാർത്താണ്ഡവർമ്മാവും, തൃപ്പാപ്പൂർ മൂത്തവരായിരുന്ന് കീഴ്പ്പേരൂർ വീരഉദയമാർത്താണ്ഡവർമ്മാവും(വൃശ്ചികം 7-ാംനു-), ചിങ്ങം 1-ാംനു- വേണാട്ടടികളായിരുന്ന ഒരു കീഴ്പ്പേരൂർ വീരരവിആദിത്യവർമ്മാവും ആയിരുന്നുവെന്ന് ക്ഷേത്രഗ്രന്ഥവരിയിൽ കാണുന്നുണ്ട്. ഇതിൽനിന്ന് തെളിയുന്നു ജയസിംഹദേവനും, തൃപ്പാപ്പി മൂത്തവരും, കീഴ്പ്പേരൂർ മൂത്തവരും, വേണാട്ടധിപതിയും, വെവ്വേറെ ആളുകളായിരുന്നുവെന്നുള്ളതാണ്. പുറമെ, ശങ്കുണ്ണിമേനോന്റെ അഭിപ്രായത്തിൽ 653 മുതൽ 678 വരെ വേണാട്ടിലെ, അതായത് തിരുവിതാംകൂറിലെ, മഹാരാജാവായി വാണിരുന്നു ഒരു രവിവർമ്മാവായിരുന്നുവല്ലോ! [1]

653, 654, 655 എന്നീ കൊല്ലങ്ങളിൽ ചെമ്പകരാമൻ തൃപ്പാപ്പി മൂത്തവർ, ഒരു രാമവർമ്മാവ്, ഒരു വീരരവിവർമ്മാവ് ദേശിങ്ങനാട് കീഴ്പ്പേരൂർ തൃപ്പാപ്പി മൂത്തവർ, ഒരു വേണാട് മാർത്താണ്ഡവർമ്മാവ് എ

1. പ്രസ്തുത സംരംഭങ്ങളെല്ലാം ഒന്നാണ്, അഥവാ ഒന്നിന്റെ തന്നെ അവശിഷ്ടമാണെന്ന് ഒരു പ്രായപ്പെട്ടിട്ടില്ല. ഗവേഷകന്മാർ ഈ നാമധേയങ്ങളിൽ ഏതെങ്കിലും ഒരു രാജാവിനെയോ, അഥവാ എല്ലാവരും ഒന്നിച്ചുള്ള വേണാടധിപതിയായി അഭിഷേകം ചെയ്യുന്നതാണ്. ഇതുപോലെയിരിക്കെ അവരിൽ ഒരു അംഗീകരിച്ചിട്ടുള്ളത്?

യിലെ കുറിപ്പു് തെററാകട്ടെ, ശരിയാകട്ടെ, അയ്യരുടെ അഭിപ്രായം തെററാണെന്നു സ്ഥാപിക്കുവാൻ ധാരാളം തെളിവുണ്ടു്. 610-ൽ വീരകേരളമാർത്താണ്ഡവർമ്മ, കീഴ്പ്പേരൂർ, 614-ൽ വീരരാമമാർത്താണ്ഡവർമ്മ, കീഴ്പ്പേരൂർ ജയസിംഹനാട്ടുടയവർ, 615-ൽ ഉദയമാർത്താണ്ഡവർമ്മ ചിറവായ്മൂത്തവർ, 620-ൽ വീരരവി (? വർമ്മ) വേണാട്ടു് തിരുവടി, 631-ൽ വീരരാമമാർത്താണ്ഡവർമ്മ കീഴ്പ്പേരൂർതൃപ്പാപ്പിമൂത്തവർ, ഇത്രയും രാജാക്കന്മാർ ഈ കാലഘട്ടത്തിൽ ഉണ്ടായിരുന്നതായിട്ടു് ശിലാശാസനങ്ങളിൽനിന്നും ഗ്രന്ഥവരിയിൽനിന്നും തെളിയുന്നുണ്ടു്. ഇതിൽനിന്നു അയ്യരുടെ പ്രത്യാഹാരത്തെ പററിയുള്ള അഭ്യൂഹത്തിന്റെ സാധുത്വം ദുർബ്ബലമാകുന്നതാണു്.

അയ്യർ പ്രസ്താവിച്ചിട്ടുള്ള രണ്ടാമത്തെ കാലഘട്ടം 634 മുതൽ 657 വരെയാണു്. ആ കാലത്തു് വേണാട്ടു രാജാവു് അഖിലകലാവല്ലഭൻ ആദിത്യവർമ്മയാണല്ലോ! ഈ കാലഘട്ടത്തിലും വേറെ പല രാജാക്കന്മാരും ഉണ്ടായിരുന്നതായിട്ടു കാണുന്നുണ്ടു്. തിരുവിതാംകൂർ ചരിത്രത്തിൽ 637—46 വരെ ഒരു മാർത്താണ്ഡവർമ്മാവിനെയും, 646—657 വരെ ഒരു ആദിത്യവർമ്മാവിനെയും വേണാട്ടു് രാജാവായി പറഞ്ഞിട്ടുണ്ടു്. 639 — 40 ചെമ്പക ആദിത്യവർമ്മൻ[1] ചിറവാ മൂത്തവനായും, 640-ൽ വീരരവിവർമ്മ കീഴ്പ്പേരൂർ തൃപ്പാപ്പി മൂത്ത തിരുവടിയായും, 614-ൽ വീരരാമമാർത്താണ്ഡവർമ്മ കുലശേഖര

---

1. [illegible] ആദിത്യവർമ്മാവിന്റെ പേരു്?

ട്ടപ്പുത്രനായ ജയസിംഹനാട്ട് തിരുവടിയായും, ഇരവിവർമ്മ വേണാട്ട് അധിപതിയായും, വിശാഖം തിരുനാൾ ആദിത്യവർമ്മ ചിറവായ് മൂത്തവരായും, 641-ൽ വീരരവിവർമ്മാവു് തൃപ്പാപ്പൂർമൂത്തവരായും, 647-ൽ ജയസിംഹനാട്ട് കീഴ്പ്പേരൂർ ചിറവാമൂത്തവരായും ഇതര രേഖകളിൽ പ്രസ്താവിച്ചു കാണുന്നുണ്ടു്.

ഇവരിൽ ഒന്നും അഞ്ചും രാജാക്കന്മാരെ ഒന്നാക്കി ആ രാജാവു് ഈ കാലഘട്ടം മുഴുവനും വേണാട്ടിലെ, അതായതു് തിരുവിതാംകൂറിലെ, മഹാരാജാവായിരുന്ന എന്നു് പ്രതിപാദിക്കുന്നതിന്റെ ഉദ്ദേശം, ആദിത്യവർമ്മാവു് ഒരു വിഡ്ഢിയായിരുന്നുവെന്നു് ധ്വനിപ്പിക്കുക മാത്രമാണോ?

729-ാമാണ്ടു മുതൽ 750 വരെ രാജ്യം ഭരിച്ചു തിരുവിതാംകൂർ മഹാരാജാവു് ആദിത്യവർമ്മനായിരുന്നുവത്രെ! ഇതു് ഡൈനാസ്റ്റിക് റിക്കാർഡ്സ് എന്ന മാത്രമടിസ്ഥാനപ്പെടുത്തിയാണു് അയ്യർ പ്രസ്താവിച്ചിട്ടുള്ളതു്. ആ രേഖയനുസരിച്ചു് ഇദ്ദേഹം ചിറവായ് മൂത്തവരാണത്രേ. സ്റ്റേറ്റ് മാന്വൽ പ്രകാരവും തിരുവിതാംകൂർ ചരിത്രപ്രകാരവും ഈ കാലഘട്ടത്തിൽ ഉദയമാർത്താണ്ഡവർമ്മ (712 മുതൽ 735), കേരളവർമ്മ (735—738), ആദിത്യവർമ്മ (738—742), ഉദയമാർത്താണ്ഡവർമ്മ (742—75?6) എന്നീ രാജാക്കന്മാർ നാടു വാണിരുന്നതായി പ്രസ്താവിച്ചിട്ടുണ്ടു്. ശിലാശാസനങ്ങളിലും ഗ്രന്ഥവരികളിലും ആകട്ടെ, രവിവർമ്മകുലശേഖരൻ ആറ്റിങ്ങൽ (730), ഉണ്ണിക്കേരളവർമ്മൻ ദേശിങ്ങനാട്ടു മൂത്തവർ (731—34—36), ശങ്കരനാരായണൻ വെൻറു

മാൻകൊണ്ട ശ്രീതലവീര ശ്രീവീരകേരള ചിറവായ് മൂത്തവർ (733); ആദിത്യവർമ്മ ചിറവായ് മൂത്തവർ (739—40), വീര ഉദയമാർത്താണ്ഡവർമ്മ കീഴ്പ്പേരൂർ തൃപ്പാപ്പൂർ മൂത്തവർ (743—746), രവിവർമ്മ ചിറവായ് (750), എന്നീ രാജാക്കന്മാരെ പ്രസ്താവിച്ചുകാണുന്നുണ്ട്. അയ്യരുടെ അഭിപ്രായത്തിൽ ഇവർ ഒരേസമയത്തും വേണാട്ടിലെ, അതായത് തിരുവിതാംകൂറിലെ, മഹാരാജാക്കന്മാരായിരുന്നതിനാൽ, ഈ രാജാക്കന്മാരെയെല്ലാം തിരസ്കരിച്ച്, ചിറവായ് മൂത്തവരായ ആദിത്യവർമ്മനെയാണ് വേണാട്ടിലെ, അതായത് തിരുവിതാംകൂറിലെ, മഹാരാജാവായിട്ട് അയ്യർ അഭിഷേകം ചെയ്യുന്നത്. കാരണം, അദ്ദേഹം അഖിലകലാവല്ലഭനാണ്: പോരി ആശ്രയം ഒരു ചെയ്തില്ല. ഇതിലൊന്നിന് തെളിവുണ്ടു ഗവേഷണപാടവമല്ലാ, കവികളെക്കുറിച്ച് അയ്യർക്കുള്ള മമതയും അഭിമാനവും മാത്രമാണ്. അയ്യരുടെ ഘോരതരമായ അഭിസന്ധിയും വിസ്തൃതമായ ആഗ്രഹത്തിനും പ്രത്യക്ഷമായ തെളിവ് വായനക്കാർക്ക് വേറെ വേണ്ടിവരുന്നതല്ലല്ലോ.

സകലകലാവല്ലഭൻ, ഡൈനാസ്റ്റിക് റിക്കാർഡ്സ് പ്രകാരം, 719-ൽ രാജാവായിരുന്നതായി കാണാം. അയ്യർ അഭിപ്രായപ്പെട്ടിട്ടുള്ളത്, അദ്ദേഹം 718-ൽ തീപ്പെട്ടുവെന്നാണ്. 716-719 എന്നീ വർഷങ്ങളിൽ ഡൈനാസ്റ്റിക് റിക്കാർഡ്സുകളിലും തിരുവിതാംകൂർ ചരിത്രത്തിലും കാണുന്നത് ഉദയമാർത്താണ്ഡവർമ്മരാജാവാണ്: ഈ രാജാക്കന്മാരെ അയ്യർ തന്നെ യഥോപയോഗം ചെയ്ത് യോജിപ്പിക്കട്ടെ.

767 മുതൽ 784 വരെ വേണാട്, അതായത് തിരുവിതാംകൂർ, രാജ്യം ഭരിച്ചത് തൃക്കേട്ട തിരുനാൾ ഇരവിവർമ്മാവും, 786 മുതൽ 838 വരെ ഭരിച്ചത് രേവതി തിരുനാൾ ഇരവിവർമ്മരാജാവും ആയിരുന്നുവെന്ന് അയ്യർ അഭിപ്രായപ്പെടുന്നു. ഇവിടെ ആദ്യമായി പറഞ്ഞ രവിവർമ്മാവിനെ നിശ്ചയിച്ചത് ഗ്രന്ഥവരിയെ അടിസ്ഥാനമാക്കിയാണ്. 'തയിനാർ കലശമൊഴപ്പെട്ടമാറം കീഴ്പ്പേരൂർ ഇല്ലം തൃപ്പാപ്പൂർ സ്വരൂപം' എന്നു പറഞ്ഞിട്ടുള്ളതുകൊണ്ട് ഇദ്ദേഹം വേണാട്ടരാജാവല്ലെന്നാണ് വരുന്നത്. 779-80 എന്നീകൊല്ലത്ത് തൃപ്പാപ്പൂർ മൂപ്പിന് ദേശിങ്ങനാട്ട് കീഴ്പ്പേരൂർ രാമവർമ്മരാജാവാണെന്നാണ് ഗ്രന്ഥവരിയിൽ പ്രസ്താവിച്ചുകാണുന്നത്. പച്ചുമൂത്തത് രചിച്ച തിരുവിതാംകൂർ ചരിത്രത്തിലും ആകട്ടെ, 769-ൽ ഉണ്ണിക്കേരളവർമ്മ തീപ്പെട്ടപ്പോൾ ശ്രീവീരരവിവർമ്മ കുലശേഖരപ്പെരുമാൾ 779-വരെയും, അതിന്റെ ശേഷം ശ്രീവീരവർമ്മാവ് 781 വരെയും, അനന്തരം രവിവർമ്മാവും രാജ്യം ഭരിച്ചതായിട്ടാണ് നിർദ്ദേശിച്ചിട്ടുള്ളത്. ചരിത്രരചയിതാക്കളുടെ ഭ്രമം നിമിത്തം, ആ സ്ഥാനം ലഭിക്കാത്ത തിരുവിതാംകൂർ രാജാക്കന്മാരെയൊന്നും അയ്യർ ഗണിക്കുന്നതേയില്ല! അയ്യരുടെ ദൃഷ്ടിയിൽ അവരൊന്നും മഹാരാജാക്കന്മാരല്ലായിരിക്കാം?

783 മുതൽ 838 വരെയുള്ള കാലഘട്ടത്തിൽ വേണാട്, അതായത് തിരുവിതാംകൂർ, ഭരിച്ചിരുന്ന രാജാവരെന്നും, അദ്ദേഹത്തിന്റെ കാലം എത്രയെന്നും അയ്യർ കണ്ടുപിടിച്ചതിൽ സ്ഥാപിച്ചിരിക്കുന്നു! ഇപ്പോഴും പ്രസി

ലാണല്ലൊ ആവലികൾപ്രകാരമുള്ള രാജാക്കന്മാരെ ആസ്പദമാക്കി ഇവിടെ നിൎദ്ദേശിച്ച അയ്യരുടെ മതത്തിന്റെ സാധുത്വത്തെ വിശദീകരിക്കാം. 787, 789, 795, 801, 806, 807, 814, 815, 819, 820, 821, 824, 830, 834 എന്നീ കൊല്ലങ്ങളിൽ ഇളപ്പാപ്പി സ്വരൂപം കീഴ്പ്പേരൂർ ഇല്ലം വീരരവിവൎമ്മ ചിറവായ് മൂത്തവർ ഉള്ളതായിക്കാണാം. ഇദ്ദേഹത്തിനാകട്ടെ 824-ൽ ഇളപ്പാപ്പി ഇളപ്പ് സ്ഥാനവും ഉണ്ടായിരുന്നു. 788, 791, 793, 794, 795 എന്നീ കൊല്ലങ്ങളിൽ ദേശിങ്ങനാട്ട് കീഴ്പ്പേരൂർ ചിറവാമൂത്തവരായി ഒരു ഉണ്ണിക്കേരളവൎമ്മ രാജാവുണ്ടായിരുന്നു. ഈ രണ്ടു രാജാക്കന്മാരും വിഭിന്നരാണെന്നു സമ്മതിക്കാതെയും നിവൃത്തിയില്ല. 793-ൽ കീഴ്പ്പേരൂർ വീരകേരളരാമവൎമ്മ എന്ന ഒരു രാജാവിനെയും കാണുന്നുണ്ട്. ഉണ്ണിക്കേരളവൎമ്മ തമ്പുരാന് ജയസിംഹനാട്ടു മൂത്തവർ, അല്ലെങ്കിൽ മൂത്ത തമ്പുരാൻ, എന്നീ സ്ഥാനപ്പേരുകൂടി ഉണ്ടായിരുന്നു. ഇദ്ദേഹം 815, 820 എന്നീകാലത്തു ഇളപ്പാപ്പി മൂത്തവരും ആയിരുന്നു. ഈ രാജാക്കന്മാർ പുറമെ 820-ൽ ഒരു ആദിത്യവൎമ്മ രാജാവും ഉണ്ടായിരുന്നു. തിരുവിതാംകൂർ ചരിത്രപ്രകാരവും, ഡ്ലൂയിററ് മാനുവൽ പ്രകാരവും, രവിവൎമ്മാവ് (781—794) കേരളവൎമ്മ (794—800) രവിവൎമ്മ (800—806) കേരളവൎമ്മ (806—836) ആദിത്യവൎമ്മ (836—8ാ2) എന്നീ രാജാക്കന്മാരാണ് പ്രസ്തുത കാലത്തു രാജ്യം ഭരിച്ചിരുന്നതത്രെ! അവരുടെ ആധിപ്രായത്തിൽ വേണാട്, അതായതു തിരുവിതാംകൂർ, ഒരി

ള്ള മഹാരാജാവു് ഇരവിവർമ്മാവാണത്രെ! ഇദ്ദേഹം വേണാട്ടു ശാഖയിൽപ്പെട്ട രാജാവല്ല. ഡൈനാസ്റ്റിക് റിക്കാർഡ്സ് പ്രകാരം ഇദ്ദേഹം ചിറവായ് വംശജനാണു്. ഈ രാജാവിനു് ഉ. ഈ രേഖപ്രകാരവും ശിലാശാസനപ്രകാരവും കുലശേഖരബിരുദം ഉണ്ടായിരുന്നതായി പ്രസ്താവിച്ചിട്ടില്ല. ഇത്രയും പറഞ്ഞതിൽനിന്നു് അവരുടെ ചരിത്രനിർമ്മാണസമ്പ്രദായം അനിതരസാധാരണമാണെന്നു് സ്പഷ്ടം അറിയാറാകുന്നതാണു്.

രൂപകസാഹിത്യത്തെയും പ്രദ്യുമ്നാഭ്യുദയത്തിന്റെ കർത്താവും 'സംഗ്രാമധീരനെ'ന്നു് ആളുകളെ അഭിസംബോധനത്തിന്നു പാത്രീഭൂതനും [1] ആയ രവിവർമ്മകുലശേഖരനെപ്പറ്റിയുംകൂടി രണ്ടു വാക്കു പറഞ്ഞുകൊള്ളട്ടെ. ഇദ്ദേഹത്തിന്റെ കാലം ക്രി. പി. 1266 (—16 അല്ല) മുതൽ 1316 (—66 അല്ല) വരെ ആണെന്നാണു് വിചാരിച്ചുപോരുന്നതു്. ഇദ്ദേഹം രൂപകബന്ധത്തിന്റെ രാജാവായതു് 1297 (—98)ൽ ആണു്. 1303 ൽ രവിശേഖരവർമ്മാവും, 1313 മുതൽ കുറഞ്ഞതു 1317 വരെ ഉദയമാർത്താണ്ഡവർമ്മാവും ആണു് വേണാടു ഭരിച്ചിരുന്നതു് എന്നു ശിലാരേഖകളും തെളിയിക്കുന്നുണ്ടു്. ശിലാശാസനങ്ങളിൽ പ്രസ്താവിച്ചിട്ടുള്ളതും, പുരാതന വസ്തുപരിശോധകന്മാർ പ്രഖ്യാപനം ചെയ്തിട്ടുള്ളതുമായ ഈ സംഗതി കണക്കിൽ മറന്നു്, അല്ലെങ്കിൽ മറച്ചു്, അന്യത്ര യോഗ്യനായ ഒരു മഹാരാജാവുണ്ടായിരുന്നതുകൊണ്ടു്

1. ഈ രൂപകസാഹിത്യത്തിന്റെ ശിലാരേഖകൾ കാണിച്ചിട്ടുള്ളതുകൊണ്ടാണോ അവർ അദ്ദേഹത്തെ സംഗ്രാമധീരൻ എന്നു് അഭിസംബോധനം ചെയ്യുന്നതു്? അവ എവിടെയെങ്കിലും ഉണ്ടോ എന്നു് ...

വാനം, ആ ഏകീകൃതനായ രാജാവിന്റെ കാലം (വി. ശി. ആദ്യം 553 വരെയും, പിന്നീട് 584 വരെയും) ഇപ്പോളിവിടെ 574 വരെ നിർദ്ദേശിക്കുവാനുള്ള കാരണം ഏതെന്നു മനസ്സിലാകുന്നില്ല. ഇതുപോലെതന്നെ ഉദ്ദേഹത്തിന്റെ നാട്ടിലെ, അതായത് തിരുവിതാംകൂറിലെ, ഒരു മഹാരാജാവാകത്തീർന്നതും അദ്ദേഹത്തിന്റെ ബാഹുബലംകൊണ്ടു മാത്രമാണ്. ഇത് ഏങ്ങനെയായിലും ഇരിക്കട്ടെ. 550 ൽ വേണാട്ടു രാജാവായിട്ട് ഒരു വീരരവിവർമ്മനെയും, 565-ൽ ഒരു മാർത്താണ്ഡവർമ്മാവിനെയും, 574-ൽ ജയസിംഹനാട്ടിലെ ഒരു മാർത്താണ്ഡ അടികളേയും, കാണുന്നുണ്ട്. സ്റ്റെയിറ്റ് മാനുവലിലാകട്ടെ ശ്രീവീരഉദയമാർത്താണ്ഡവർമ്മാവ് 550 മുതൽക്കും, ഒരു വീരരവിവർമ്മാവ് 558 മുതൽക്കും, രാജ്യം ഭരിച്ചുതായിപ്പറഞ്ഞിട്ടുണ്ട്. തിരുവിതാംകൂർ ചരിത്രപ്രകാരമാവട്ടെ 510 മുതൽ 550 വരെ വീരരാമമാർത്താണ്ഡവർമ്മാവും, 550 മുതൽ 557 വരെ ഒരു രവിവർമ്മാവും, 557 ൽ ഒരു കേരളവർമ്മാവും, 557 മുതൽ 619 വരെ ഒരു ഉദയമാർത്താണ്ഡവർമ്മാവും, വേണാട്, അതായത് തിരുവിതാംകൂർ, ഭരിച്ചതായി പറഞ്ഞുകാണുന്നുണ്ട്. വേണാട് രാജാവെന്ന നിലയിൽ പ്രശോഭിച്ചിട്ടുള്ള ഒരു കേരളർ കുലശേഖരപ്പെരുമാൾ 558-ൽ തീപ്പെട്ടതായിട്ടും അയ്യർ തന്നെ അന്യത്ര പറഞ്ഞിട്ടുമുണ്ട്. ഈ രാജാക്കന്മാരെല്ലാവരും ഇപ്പോഴും അദ്ദേഹത്തെ വിരശോഭാവരായ ആദി

---

വും, കലെനിസ്റ്റിയവും ഒരാളെന്നു ഡില്മൻ ആദ്യർ ഉദ്ദേശിക്കുന്നെങ്കിലും അവർക്കും ഉണ്ടായിരുന്ന സമ്പ്രദായത്തിന്റെ പ്രാബല്യത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

